# ത്രിപുരദഹനം

(പറയൻതുള്ളൽ)



പ്രസാധകൻ,

ബി. പത്മനാഭപിള്ള ബി. ഏ.

കുഞ്ചൻനമ്പ്യാരുടെ

# ത്രിപുരദഹനം

(പറയൻതുള്ളൽ)




പ്രസാധകൻ

## ബി. പത്മനാഭപിള്ള ബി. ഏ.





പ്രകാശകന്മാർ

ബി. വി. ബുക്ക്ഡിപ്പോ & പ്രിൻറിങ്ങ് വർക്കസ്

തിരുവനന്തപുരം.



Copies 500 ] 1110 [വില അണ ൩.

# അവതാരിക





## I

## നമ്പ്യാരുടെ ജീവചരിത്രം.

ഹൃദയാവൎജ്ജകമായ ഒരു സരസകൃതിയുടെ ആസ്വാദനംകൊണ്ടു തൽക്കൎത്താവിന്റെ ജീവചരിത്രത്തെപ്പററി അറിയുവാനുള്ള ആകാംക്ഷ വായനക്കാൎക്കുണ്ടാകുന്നതു് സൎവസാധാരണമാണു്. കുഞ്ചൻനമ്പ്യാരെപ്പോലെ വശ്യവചസ്സായ ഒരു കവിയുടെ കാൎയ്യത്തിൽ അതു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രാചീന മലയാള കവികളെ സംബന്ധിച്ചിടത്തോളം ഈ ഒരു ആഗ്രഹത്തിന്റെ നിവൃത്തിക്കു് മതിയായ മാൎഗ്ഗങ്ങൾ ഉണ്ടോ എന്നു സംശയമാണു്. കേവലം ഊഹാപോഹങ്ങളെ അടിസ്ഥാനമാക്കിയുള്ള ജീവചരിത്രങ്ങൾ വിശ്വാസയോഗ്യമായിക്കരുതുവാൻ നിവൃത്തിയില്ല. എന്നാൽ നമ്പ്യാരെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ കൃതികളിൽനിന്നുതന്നെ അനേകം തെളിവുകൾ ശേഖരിക്കാൻ സാധിക്കും. ഉത്കൃഷ്ടജീവിതങ്ങളോടു് അനുബന്ധമായി സാധാരണ കാണാറുള്ളതുപോലെ നമ്പ്യാരുടെ ചരിത്രത്തിലും ചില ഐതിഹ്യങ്ങൾ ഇല്ലാതില്ല.

മലബാറിൽ വള്ളുവനാട്ടു് താലൂക്കിൽ പാലപ്പുറത്തു്, 'കലക്കത്തു്' ഭവനത്തിൽ ആണു് നമ്പ്യാർ ജനിച്ചതു്. അതുകൊണ്ടായിരിക്കാം അദ്ദേഹത്തെ കലക്കത്തു

കുഞ്ചൻനമ്പ്യാരെന്നു വിളിച്ചുവരാറുള്ളതു്. നമ്പ്യാരുടെ ജനനത്തെപ്പററി ഒരു ഐതിഹ്യമുള്ളതു് ഈ പ്രകാരമാണു്. കോഴിക്കോട്ടുകാരൻ ഒരു സാധുബ്രാഹ്മണൻ തന്റെ പുത്രികളെ വേളികഴിച്ചുകൊടുക്കുന്നതിനു പണമില്ലാതെ ബുദ്ധിമുട്ടി തിരുവിതാംകൂറിൽ വരുകയുണ്ടായി. ബ്രാഹ്മണൻ മഹാരാജാവിനെ മുഖംകാണിച്ചതിൻെറ ഫലമായി ഒരു പണക്കിഴി സമ്മാനം കിട്ടി. അതുംകൊണ്ടു് മടങ്ങി നാട്ടിലേയ്ക്കു പോകുന്ന വഴിക്കു കിള്ളിക്കുറിശ്ശിയിൽ എത്തിയപ്പോൾ ഒന്നു കുളിച്ചു്, ഈശ്വരഭജനം കഴിഞ്ഞുപോകാമെന്നു വിചാരിച്ചു. പണക്കിഴി കടവിൽ വച്ചിട്ടു് ക്ഷേത്രക്കുളത്തിൽ ഇറങ്ങിക്കുളിച്ചു. ആ സമയം അതുവഴി കടന്നുപോയ ഒരു പശു പണക്കിഴിയുടെ മുകളിൽ ചാണകമിടുകയാൽ ബ്രാഹ്മണൻ കുളിച്ചുകയറിയപ്പോൾ പണക്കിഴി കാണാതെയായി. വിഷണ്ണനായ ബ്രാഹ്മണൻ ക്ഷേത്രസന്നിധിയിൽ നിൽക്കുമ്പോൾ നമ്പ്യാരുടെ മാതാവു് ഗോമയം വാരുന്നതിനു വന്നു. അവർ കുളക്കടവിൽനിന്നും ചാണകം വാരിയപ്പോൾ പണക്കിഴി കണ്ടെത്തുകയും സത്യസന്ധയായ ആ മഹതി അതിൻെറ ഉടമസ്ഥനെ അന്വേഷിച്ചു തിരിച്ചു് ഏൾപ്പിക്കയും ചെയ്തു. ആനന്ദഭരിതനായ നമ്പൂതിരി "നിനക്കൊരു നല്ല പുത്രനുണ്ടാകട്ടേ"യെന്നു് അനുഗ്രഹിച്ചിട്ടു പോകുകയുംചെയ്തു. ആ അനുഗ്രഹത്തിൻെറ ഫലമായിട്ടാണു നമ്പ്യാർ ജനിച്ചതു്. കൊല്ലവർഷം ൮൮൮-ാമാണ്ടിടയ്ക്കാണു് നമ്പ്യാരുടെ ജനനം. അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരെപ്പററി പൂർണ്ണമായ അറിവുകൾ കുറവാണു്. തിരുവിതാംകൂറിൽ ഏറ

ജനനം.

താലൂക്കിൽ "കിടങ്ങൂർ" എന്ന സ്ഥലത്തുള്ള ഒരു നമ്പൂതിരിയാണ് ഇദ്ദേഹത്തിന്റെ പിതാവെന്നു പറയപ്പെടുന്നു. നമ്പ്യാരുടെ പേർ രാമൻ എന്നായിരുന്നുവെന്നുള്ളതിന് കിള്ളിക്കുറിശ്ശിക്ഷേത്രത്തിലെ ബലിപ്പുരയിൽകൊത്തിയിട്ടുള്ള ഒരു പദ്യം സാക്ഷ്യം വഹിക്കുന്നുണ്ട്. ഇതിനെപ്പററിയും ഒരു ഐതിഹ്യമുള്ളതു് പ്രസ്താവിക്കാം. നമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചുകൊണ്ടിരുന്ന കാലത്തു് അദ്ദേഹത്തിന്റെ ഹാസ്യരസപ്രയോഗങ്ങളിൽ സന്തുഷ്ടനായ മഹാരാജാവു് ആയിരം പണം സമ്മാനിക്കുകയും അതിനെ ഒരു നല്ല സ്ഥലത്തു് ഉറപ്പിക്കണമെന്നു് കല്പിക്കുകയും ചെയ്തു. നമ്പ്യാർ സമ്മാനം വാങ്ങി സ്വദേശത്തു ചെന്നു് ജീർണ്ണിച്ചുകിടന്ന കിള്ളിക്കുറിശ്ശിമംഗലത്തുള്ള ബലിപ്പുരമണ്ഡപത്തെ നന്നാക്കിച്ചു. ആ ബലിപ്പുരയുടെ ഒരു കല്ലിലുള്ള ഒരു ശ്ലോകം ഇതാണു്.

"ശ്രീബലിപ്രസ്തരശ്ശംഭോ,
ശ്രീശുകാലയവാസിനഃ
രാമേണ പാണിവാദേന,
കാരിതോ ഭൃതയേ ധ്രുവം."

ഇതിൽനിന്നും നമ്പ്യാരുടെ പേർ രാമൻ എന്നായിരുന്നു എന്നു് ഊഹിക്കാം. 'കുഞ്ചൻ' ഒരു ഓമനപ്പേരായിരിക്കാം. ഇദ്ദേഹത്തിന് ഒരു സഹോദരനും ഒരു സഹോദരിയും ഉണ്ടായിരുന്നതായി പറയപ്പെടുന്നു.

ചെറുപ്പകാലത്തു് നമ്പ്യാരുടെ താമസം സ്വദേശമായ കിള്ളിക്കുറിശ്ശിമംഗലത്തുതന്നെയായിരുന്നു. ഇദ്ദേഹത്തിന്റെ ആദ്യഗുരു, മാതുലനും 'രാഘവീയം'

എന്ന മഹാകാവ്യത്തിന്റെ കർത്താവെന്നു് ഊഹിക്കപ്പെട്ടിട്ടുള്ള ആളുമായ രാഘവൻനമ്പ്യാർ ആയിരുന്നു. അനന്തരം തൃക്കാര്യമൺഇല്ലത്തെ നാരായണഭട്ടതിരിയുടെ കീഴിൽ കുറേക്കാലം സംസ്കൃതം അഭ്യസിച്ചു. ഇക്കാലത്തു് സംസ്കൃതത്തിൽ കാവ്യം, നാടകം, അലങ്കാരം, എന്നിവയിൽ നമ്പ്യാർക്കു് ഒരു നല്ല ജ്ഞാനം സിദ്ധിച്ചു. ജ്യോതിഷം, വ്യാകരണം, തർക്കം മുതലായ ശാസ്ത്രങ്ങളിലും നമ്പ്യാർക്കു് സാമാന്യമായ അറിവു് ഇവിടെ നിന്നും ലഭിച്ചിരിക്കണം.

വിദ്യാഭ്യാസം

വിദ്യാഭ്യാസാനന്തരം നമ്പ്യാർക്കു് അല്പകാലം ദേശസഞ്ചാരം ചെയ്യുവാൻ ഇടയായി. അക്കാലത്തു് കോലത്തുനാട്ടിൽ ചെന്നു് പട്ടിണികിടക്കാൻ ഇടവന്ന നമ്പ്യാർ "കോലഭൂപസ്യ നഗരേ വാസരാ ഹരിവാസരാഃ മശകൈർമ്മക്കുണൈശ്ചാപി രാത്രയഃ ശിവരാത്രയഃ" എന്നു വർണ്ണിച്ചിരിക്കുന്നതായി പറയപ്പെടുന്നു. ഗുരുവായൂർ, വടക്കാഞ്ചേരി മുതലായ സ്ഥലങ്ങളും ഈ സഞ്ചാരത്തിനിടയിൽ ഇദ്ദേഹത്തിന് സന്ദർശിക്കാൻ സാധിച്ചു.

ദേശസഞ്ചാരം

ഇതിനിടയ്ക്കു് നമ്പ്യാരുടെ അച്ഛൻ കിടങ്ങൂരേയ്ക്കു് താമസം മാററി. അച്ഛൻനമ്പ്യാർക്കു് കിടങ്ങൂർ ക്ഷേത്രത്തിൽ ഊരാണ്മക്കാരുടെ കീഴിൽ ഒരു ജോലി ഉണ്ടായിരുന്നു. നമ്പ്യാരും അച്ഛനോടൊന്നിച്ചു് താമസം ഉറപ്പിച്ചു. അക്കാലത്താണു് ചെമ്പകശ്ശേരിരാജാവിന്റെ പരിചയം നമ്പ്യാർക്കു് ലഭിച്ചതു്. താമസിയാതെ ദേവനാരായണ രാജാവിന്റെ സേവകന്മാരിൽ ഇദ്ദേഹം അഗ്രഗണ്യ-

കിടങ്ങൂരിൽ താമസം.

നായിത്തീരുകയും ചെയ്തു. കിടങ്ങൂരെ താമസക്കാലത്തു തന്നെ കുമാരനല്ലൂർ, കുടമാളൂർ എന്നീ ക്ഷേത്രങ്ങൾ നമ്പ്യാർ സന്ദർശിക്കുകയും, കുമാരപുരേശപഞ്ചരീസ്തോത്രം അവിടെ വച്ചുണ്ടാക്കുകയും ചെയ്തതായി പറയപ്പെടുന്നു.

അച്ഛന്റെ മരണാനന്തരം കിടങ്ങൂരിൽനിന്നും കൃത്തിനപോയ ചാക്യാരോടൊന്നിച്ച് ൻഫ-ാമാണ്ടിടയ്ക്ക് നമ്പ്യാർ അമ്പലപ്പുഴയ്ക്കുപോയി. അവിടെ ഒരു വ്യാഴവട്ടക്കാലം രാജാവിന്റെ ആശ്രിതനായിത്താമസിച്ചു. നന്ദിക്കാട്ട് ഉണ്ണിരവിക്കുറുപ്പിനെ ഗുരുവായി സ്വീകരിച്ചതു് ഇവിടെവച്ചാണു്. കല്യാണസൌഗന്ധികത്തിൽ "നന്ദികാരണ്യമാം മന്ദിരേ വാഴുന്ന മന്ദാരദാരുവാം ബാലരവി" എന്നു് പറഞ്ഞിട്ടുള്ളതു ഇദ്ദേഹത്തെപ്പററിയായിരിക്കാം. ദ്രോണംപള്ളി എന്നൊരാളും ഇദ്ദേഹത്തിന്റെ ഗുരുവായിരുന്നു. അദ്ദേഹത്തെപ്പററി "ക്ഷോണീവാനവൻ വീരൻ ദ്രോണംപള്ളിയാചാര്യൻ" എന്നു് സംഭാഷ്യവശത്തിൽ സ്തുതിച്ചുകാണുന്നു. ദ്രോണംപള്ളിക്കാർ ആയുധാഭ്യാസികളും തുള്ളനാടൻവിദ്യകൾ അറിയാവുന്നവരുമായിരുന്നു. തുള്ളലിനാവശ്യമുള്ള കായികാഭ്യാസങ്ങൾ ദ്രോണംപള്ളി ആശാനിൽനിന്നും നമ്പ്യാർ മനസ്സിലാക്കി. അക്കാലത്തു തെക്കേടത്തു ഭട്ടതിരി എന്നൊരു സർവ്വശാസ്ത്രപാരാവാരപാരംഗതൻ അമ്പലപ്പുഴ രാജധാനിയിൽ വിദ്വത്സഭാദ്ധ്യക്ഷനായിട്ടുണ്ടായിരുന്നു. നമ്പ്യാരേയും അദ്ദേഹത്തേയും കൂട്ടിച്ചേർക്കുന്ന പല കെട്ടുകഥകളും ഉണ്ടായിട്ടുണ്ട്. എന്നാൽ നമ്പ്യാർ അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചതിനു് മതിയായ തെളിവുകൾ കാണുന്നില്ല. "ഒട്ടേറെ അറിവുള്ള ഭട്ടേരി പറഞ്ഞാലും, പട്ടാങ്ങി

അമ്പലപ്പുഴയിലെ താമസം

ന്നൊത്തില്ലെന്നാൽ നിരൂപിച്ചേനടക്കാവൂ" എന്നു ഭട്ടേരിയെ ഉദ്ദേശിച്ചു പറഞ്ഞിട്ടുള്ളതിൽനിന്നു്, നമ്പ്യാർ അദ്ദേഹത്തിൻെറ ശിഷ്യനായിരുന്നു എങ്കിൽ ഗുരുവന്ദനത്തിൽ പക്ഷപാതിയായ അദ്ദേഹം ഇപ്രകാരം എഴുതുകയില്ലായിരുന്നു എന്നു് നിശ്ചയിക്കാം. അമ്പലപ്പുഴയിൽ താമസിക്കുന്നകാലത്തു് നമ്പ്യാർ മിഴാവുകൊട്ടുക എന്നൊരു ജോലികൂടി നടത്തിവന്നതായി പറയപ്പെടുന്നു. അങ്ങിനെ മിഴാവുകൊട്ടിക്കൊണ്ടിരിക്കുമ്പോഴാണു് ചാക്യാരുമായി വഴക്കുണ്ടായതും അതിൻെറ ഫലമായി തുള്ളൽ എന്നൊരു പ്രസ്ഥാനം ആവിർഭവിച്ചതും. അമ്പലപ്പുഴയിലെ ജീവിതം നമ്പ്യാൎക്ക് ഏററവും പ്രോത്സാഹജനകമായ ഒന്നായിരുന്നു.

കൊല്ലവർഷം ൯൨൨-ാമാണ്ടോടുകൂടി ചെമ്പകശ്ശേരിരാജ്യം തിരുവിതാംകൂറിനു കീഴടങ്ങി. അന്നുമുതൽ നമ്പ്യാർ മാർത്താണ്ഡവൎമ്മ മഹാരാജാവിൻെറ ആശ്രിതനായി തിരുവനന്തപുരത്തു് താമസം ഉറപ്പിച്ചു. ഇക്കാലത്താണു് ഉണ്ണായിവാര്യരെ നമ്പ്യാർ പരിചയപ്പെട്ടതു്

തിരുവനന്തപുരത്തെ താമസം

എന്നു് ഭാഷാസാഹിത്യചരിത്രകൎത്താവും, ഉണ്ണായിവാര്യർ ഇരിങ്ങാലക്കുടവിട്ടു് ഇങ്ങോട്ടു വന്നിട്ടില്ല എന്നു് ഉള്ളൂരും അഭിപ്രായപ്പെടുന്നു. എന്തായാലും 'കാതിലോല', 'നല്ലതാളി', 'കരികലക്കിയകുളം', 'കളഭംകലക്കിയകുളം' മുതലായവ ഇവർ രണ്ടുപേരേയും ആസ്പദമാക്കിയുള്ള കഥകളിലാണു പറഞ്ഞുവരാറുള്ളതു്.

തിരുവനന്തപുരത്തെ താമസക്കാലത്തു് നമ്പ്യാരുടെ ഫലിതപ്രയോഗങ്ങളുടെ മാററു് പൂൎവ്വാധികം വൎദ്ധിച്ചു എന്നുവേണംപറയാൻ. "അരുതുപൊരുതുകൊൾവാൻ കൊട്ടണത്തോടെനിക്ക്" എന്നെഴുതിയതിൻെറ ഫല

മായി പക്കത്തു് ഉൗണുകിട്ടി. അതിലും തൃപ്തിയടയാത്ത നമ്പ്യാർ തിരുമുമ്പിൽവച്ചു് ഒരു പശു അയഞ്ഞു് ചാണകമിടുന്നതുകണ്ടു് 'പശുവിനും പക്കത്തൊണോ ഉൗണു്'' എന്നു ചോദിക്കുകയും അതോടുകൂടി പക്കത്തെ ഉൗണു് ഒന്നു പരിഷ്കരിക്കുകയും ചെയ്തു. ഇതുകൂടാതെ 'നമ്പിയാരെന്നു ചോദിച്ച'തിൽ 'നമ്പിയാരെന്നുചൊല്ലി' യതിനാൽ നമ്പികേട്ടു കോപിക്കുകയും, ഒടുവിൽ 'തമ്പുരാനേ പൊറുക്കണേ' എന്നു മാപ്പുചോദിച്ച കഥയും പ്രസിദ്ധമാണു്. മാത്താണ്ഡവമ്മമഹാരാജാവു് നാടുനീങ്ങിയതിനശേഷവും, കാത്തികതിരുനാൾമഹാരാജാവിനെ ആശ്രയിച്ചു് നമ്പ്യാർ തിരുവനന്തപുരത്തുതന്നെ കുറേക്കാലം പാത്തു. ഏകദേശം പതിനഞ്ചു വഷത്തോളമുള്ള തിരുവനന്തപുരത്തെ താമസം നമ്പ്യാക്കു് ഏററവും വിജയപ്രദമായിരുന്നു.

൯൪൦-ാമാണ്ടു് നമ്പ്യാർ മഹാരാജാവിൻെറ അനുവാദത്തോടുകൂടി അമ്പലപ്പുഴയ്ക്കുപോയി. അവിടെ അമ്പലത്തിൽനിന്നും ഇരുനാഴിപ്പായസവും രണ്ടപ്പവും, താലൂക്കിൽനിന്നും പ്രതിമാസം പതിനഞ്ചുപണവും കാത്തികതിരുനാൾതമ്പുരാൻ കല്പിച്ചനുവദിച്ചിരുന്നു. അല്പകാലത്തിനുള്ളിൽ നിർഭാഗ്യവശാൽ നമ്പ്യാരെ ഒരു പേപ്പട്ടി കടിക്കാൻ ഇടയായി. ചികിത്സാത്ഥം കുറേക്കാലം മാത്തൂർ പോയി താമസിച്ചു. എന്നാൽ ഭക്ഷണപ്രിയനായ നമ്പ്യാർ അപഥ്യം ആചരിക്കുകയും വിഷം വ്യാപിച്ചു് ൬൫-ാമത്തെ വയസ്സിൽ പരലോകം പ്രാപിക്കുകയും ചെയ്തു.

അവസാനകാലം

---

## II

### തുള്ളലിന്റെ ഉദ്ഭവം

കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ താമസിക്കുന്ന കാലത്തു്, ഒരിക്കൽ ക്ഷേത്രത്തിൽ ചാക്യാർക്കൂത്തിനു് മിഴാവുകൊട്ടുന്ന ആളും ഇല്ലാതെയായി. പതിവുപോലെയുള്ള കൃത്യനിർവ്വഹണത്തിനു് നമ്പ്യാരുടെ സഹായമപേക്ഷിച്ചു. അദ്ദേഹം അപേക്ഷ സ്വീകരിച്ചു് മിഴാവുകൊട്ടിത്തുടങ്ങി. എന്തോ ഉദാസീനതയാൽ കൊട്ടിയതുതെററുകയും അതിനാൽ കോപിഷ്ഠനായ ചാക്യാർ അധിക്ഷേപവചനങ്ങളുംകൊണ്ടു നമ്പ്യാരെ ഒട്ടധികം അസഹ്യപ്പെടുത്തുകയും ചെയ്തു. ഉടൻതന്നെ അദ്ദേഹം രംഗസ്ഥലം വിട്ടുപോയി. അന്നേദിവസം തന്നെ ചാക്യാർക്കൂത്തിനു പകരം നേരമ്പോക്കിനുള്ള ഒരു മാർഗ്ഗം ആലോചിച്ചു. 'കല്യാണസൗഗന്ധികം' എന്ന ഓട്ടൻതുള്ളൽ ഉടൻ തന്നെ നിർമ്മിച്ചു. പിറേറദിവസം ചാക്യാർക്കൂത്തു തുടങ്ങിയ സമയംതന്നെ നമ്പ്യാർ പുതിയവേഷംകെട്ടി ക്ഷേത്രത്തിന്റെ മറെറാരു കോണിൽ തുള്ളൽ ആരംഭിച്ചു. ജനങ്ങൾ പുതിയ പ്രസ്ഥാനത്തിൽ ആകൃഷ്ടരാകയും ചാക്യാർക്കൂത്തിനു അന്നുമുതൽ പ്രചാരം കുറയുകയും ചെയ്തു. ഇങ്ങനെ ചാക്യാരും നമ്പ്യാരും തമ്മിലുള്ള വൈരത്തിന്റെ ഫലമായിട്ടാണു് തുള്ളലിന്റെ ആഗമം.

---

## III

### ത്രിപുരദഹനം (കഥാസംഗ്രഹം)

വീര്യപരാക്രമശാലിയായ താരകാസുരൻ സുബ്രഹ്മണ്യനാൽ നിഗ്രഹിക്കപ്പെട്ടതിനുശേഷം ജഗത്രയത്തിനു്

ശാന്തി ഉണ്ടായി, അധികകാലംകഴിയുന്നതിനുമുമ്പ്, താരകന്റെ പുത്രന്മാരായ താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി എന്നിവർ മൂന്നുലോകങ്ങളേയും പൂർവാധികം വിറപ്പിക്കുകയും പരിത്രാണനാർത്ഥം അഭയംപ്രാപിച്ച ദേവന്മാർക്കുവേണ്ടി പരമശിവൻ തന്റെ നേത്രാഗ്നിയാൽ അവരെ ദഹിപ്പിക്കുകയും ചെയ്തതാണ് ഇതിലെ കഥാവസ്തു.

താരകാക്ഷപ്രഭൃതികൾക്ക് തങ്ങളുടെ വന്ദ്യപിതാവിനെ ഹനിച്ച സുബ്രഹ്മണ്യനോടോ അദ്ദേഹത്തിന്റെ പിതാവിന്റെ നേർക്കോ യാതൊരു വിരോധവും ഉണ്ടായിരുന്നില്ല. മാത്രമല്ല, നാരദന്റെ 'കമ്പളം' കൊണ്ടു് അവർക്കു ശിവനിലുള്ള ഭക്തി ദൈനംദിനം വർദ്ധിച്ചുവന്നതേയുള്ളു. ദേവന്മാരും അസുരന്മാരും പ്രകൃത്യാതന്നെ വിരോധികളാണല്ലോ. ദേവന്മാരെ പരാജിതരാക്കി അവരുടെ പ്രാഭവം കുറയ്ക്കുന്നതിനാണ് ത്രിപുരന്മാർ ഉദ്യമിച്ചതു്. ഉദ്ദേശ്യനിർവഹണാർത്ഥം അവർ ബ്രഹ്മാവിനെ തപസ്സുചെയ്തു് പ്രത്യക്ഷമാക്കി വരംവാങ്ങണമെന്നുറച്ചു. ജ്യേഷ്ഠാനുജന്മാർ മൂന്നുപേരും കാനനത്തിൽ ചെന്നു് അതിഘോരമായ തപസ്സാചരിച്ചു. അവിടെ അവർ "അമരവരപുരമമരുവതിനൊരു വിരുതുകരുതിവസിക്ക"യാൽ 'വെയിലുതട്ടി ശരീരങ്ങൾ കോലുപോലെമെലിഞ്ഞു്' നൂറായിരം വർഷം തപസ്സ് ചെയ്തു. ഇവരുടെ വൈരാഗ്യത്തിൽ സന്തുഷ്ടനായ ബ്രഹ്മാവ് പ്രത്യക്ഷപ്പെടുകയും "നിർണ്ണയം ഞാനഭിലാഷം പൂർണ്ണമങ്ങുതരുന്നുണ്ടു്" എന്നു് അനുഗ്രഹിക്കുകയും ചെയ്തു. അതിൻപ്രകാരം തങ്ങൾ ശിവഭക്തരാകണം, ആരാലും കൊല്ലപ്പെടരുതു്, മൂന്നു ലോക

വരലബ്ധി.

ത്തിലും സഞ്ചരിക്കുന്ന മൂന്നു് പുരങ്ങൾ വേണം, ഇത്യാദി വരങ്ങൾ അപേക്ഷിച്ചതിനെ ബ്രഹ്മാവു് പ്രദാനം ചെയ്തിട്ടു് മറഞ്ഞു. ത്രിപുരന്മാർ എന്ന പേരും അദ്ദേഹത്തിൽനിന്നും അവർക്കു് ലഭിച്ചു.

ഉടൻതന്നെ അസുരശില്പിയായ മയനെ വരുത്തി, സ്വർണ്ണം, വെള്ളി, ഇരുമ്പു് ഇവകൊണ്ടു് മൂന്നു പുരങ്ങൾ പണികഴിപ്പിച്ചു. താരകാക്ഷൻ വർദ്ധിച്ച അഹങ്കാരത്തോടുകൂടി "പാകശാസനനെപ്പിടിച്ചു കൊടിത്തടത്തിൽ മുറുക്കണം" എന്നു് നിശ്ചയിച്ചു് അമരാവതിയിലേയ്ക്കു തിരിച്ചു. വരലബ്ധിയുടെ പ്രഭാവത്താൽ ഈ ആഗ്രഹം നിഷ്പ്രയാസം സാധിച്ചു. ഇതിനിടയ്ക്കു് കമലാക്ഷനും വിദ്യുന്മാലിയും ഭൂലോകപാതാളങ്ങളിലേയ്ക്കു് പോകുകയും, രണ്ടു ലോകങ്ങളും വേഗത്തിൽ അവർക്കധീനമാകുകയും ചെയ്തു.

പ്രതാപം

മുപ്പുരവിജയികളായ ദാനവന്മാരെക്കൊണ്ടു് 'ഇരിക്കപ്പൊറുതി'യില്ലാതെ ദേവന്മാർ പാലാഴിയിൽചെന്നു് മഹാവിഷ്ണുവിനെ അഭയം പ്രാപിച്ചു. മഹാവിഷ്ണുവാകട്ടെ സംഹാരത്തിനു് ഈശനായ ശിവനെ ശരണം പ്രാപിക്കുന്നതാണു് ഉത്തമമെന്നു് കരുതി ദേവന്മാരോടൊരുമിച്ചു കൈലാസത്തിലേക്കു് തിരിച്ചു. അവിടെച്ചെന്നു് തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന പരമശിവനെ സ്തുതിക്കുവാൻ ഇന്ദ്രാദികളോടു് ഏർപ്പാടു ചെയ്തിട്ടു് നാരദനേയും വിളിച്ചുകൊണ്ടു് അവിടെനിന്നും പുറപ്പെട്ടു.

അമരന്മാരുടെ പ്രാർത്ഥന.

വിഷ്ണുവും നാരദനും കാഷായവസ്ത്രധാരികളായി ഗുരുശിഷ്യന്മാരെന്നവണ്ണം ത്രിപുരന്മാർ സന്ധിക്കുന്ന

ഒരാൽത്തറയിൽ ചെന്നിരുന്നു. താമസിയാതെ ത്രിപുരന്മാർ വന്നുചേരുകയും, ബുദ്ധസന്ന്യാസിമാരുടെ വേഷം കെട്ടിയിരുന്ന അവരിൽ, ത്രിപുരന്മാൎക്ക് വെറുപ്പുതോന്നി അവരെ ഒട്ടധികം അധിക്ഷേപിക്കുകയും ചെയ്തു. എന്നാൽ സമാധാനശീലരായ ബൌദ്ധന്മാർ 'ചാൎവ്വാകമതസിദ്ധാന്തങ്ങളെ അവരെ ധരിപ്പിച്ചു. പ്രസങ്ഗം കേട്ട് മാനസാന്തരപ്പെട്ട ത്രിപുരന്മാർ ഉടൻതന്നെ ബുദ്ധസന്ന്യാസിക്ക് ശിഷ്യപ്പെടുകയും ചെയ്തു. അന്നുമുതൽ ത്രിപുരന്മാരുടെ ശിവഭക്തി കുറഞ്ഞുതുടങ്ങി. ശിവലിങ്ഗപൂജ ഉടൻ ത്യജിച്ചു. മദ്യപാനാദികളിൽ ആസക്തി വൎദ്ധിച്ചു. എന്നുവേണ്ട പഴയ ജീവിതത്തിന് ആകമാനം ഒരു പരിവൎത്തനം നേരിടുകയും ചെയ്തു.

ത്രിപുരന്മാരുടെ മതംമാററം

സന്ന്യാസിമാർ അവിടെനിന്നും അപ്രത്യക്ഷരായതിനു ശേഷം നാരദൻ നേരെ കൈലാസത്തിലേയ്ക്കും തിരിച്ചു. ത്രിപുരന്മാരുടെ ദുഷ്പ്രവൃത്തികളും ശിവസേവയിലുള്ള അനാസ്ഥയും മററും നാരദൻ സവിസ്തരം ശിവനെ ധരിപ്പിച്ചു. ഇതുകേട്ട് കോപിഷ്ഠനായ പരമശിവൻ ഉടൻതന്നെ ത്രിപുരന്മാരുടെ നാശത്തിന് ഒരുമ്പെട്ടു വേണ്ട സന്നാഹങ്ങളെല്ലാം ഒരുക്കി. മഹാമേരുവിനെ വില്ലും, വാസുകിയെ ഞാണും, അനന്തനെ ആവനാഴിയും, വായുവിനെ ത്തൂവലും, ഭൂമിയെ രഥവും, സൂൎയ്യചന്ദ്രന്മാരെ ചക്രവും, വിരിഞ്ചനെ സാരഥിയും, വേദങ്ങളെ കുതിരയും, ഓങ്കാരത്തെ ചമ്മട്ടിയും, സൎപ്പജാലത്തെ ചട്ടതൊപ്പികളുമാക്കി ത്രിപുരന്മാരുടെ നേൎക്ക് പുറപ്പെട്ടു. ശിവന്റെ ആ

ത്രിപുരദഹനം

വിർഭാവത്തിൽ തന്നെ വിവശരായ ത്രിപുരന്മാർ അദ്ദേഹത്തിൻെറ നേത്രാഗ്നിയിൽ ദഹിക്കുകയും ചെയ്തു.

# IV

## മൂലകഥയിൽ വരുത്തീട്ടുള്ള മാററം

ത്രിപുരദഹനംകഥ, മഹാഭാരതം കണ്ണപർവ്വത്തിൽ നിന്നു് കവി സ്വീകരിച്ചിട്ടുള്ളതാണു്. കുരുപാണ്ഡവയുദ്ധത്തിൽ കർണ്ണൻെറ സാരഥിയാകുന്നതിന്നു ശല്യരോടപേക്ഷിച്ചപ്പോൾ അദ്ദേഹത്തിന്നു് അതു് ആക്ഷേപകരമായി തോന്നി. അപ്പോൾ ബ്രഹ്മാവു് ശിവനുവേണ്ടി അഭിമാനപൂർവ്വം സാരഥ്യം വഹിച്ചിട്ടുണ്ടെന്നു് പറയുകയും, ബ്രഹ്മാവിൻെറ സാരഥ്യത്തിനെപ്പററി പ്രസ്തുതകഥ ഉദാഹരിക്കുകയുമാണു് ചെയ്തിരിക്കുന്നതു്.

മൂലകഥ

ത്രിപുരന്മാർ ബ്രഹ്മാവിനെ തപസ്സു് ചെയ്തു പ്രത്യക്ഷമാക്കി, ആയിരം വർഷക്കാലം ജീവിച്ചിരിക്കുന്നതിന്നു വരംവാങ്ങി. വരബലത്താൽ പരാക്രമശാലികളായിത്തീർന്ന ത്രിപുരന്മാർ ദേവന്മാരെ ഉപദ്രവിക്കാൻ തുടങ്ങി. ഉപദ്രവം സഹിക്കവയ്യാതെ അവർ വിഷ്ണുവിനോടൊന്നിച്ചു ശിവൻെറ അടുക്കൽചെന്നു് കാര്യം അറിയിക്കുകയുംചെയ്തു. ത്രിപുരന്മാരെ നശിപ്പിക്കുന്നതിന്നായി ഒരുമ്പെട്ടപരമശിവൻ ഉടൻതന്നെ മഹാമേരുപർവ്വതത്തെ വില്ലാക്കി, വാസുകിയെ ഞാണാക്കി, വിഷ്ണുവിനെ അമ്പാക്കി, ഭൂമിയെ തേരാക്കി, സൂര്യചന്ദ്രന്മാരെ ചക്രമാക്കി, വേദങ്ങളെ കുതിരകളാക്കി, ബ്രഹ്മാവിനെ സാരഥിയുമാക്കി ത്രിപുരന്മാരോടു് പോർനട

ത്തുകയും തന്റെ നേത്രാഗ്നിയാൽ അവരെ ദഹിപ്പിക്കു കയും ചെയ്തു.

നമ്പ്യാരുടെ രചനയിൽ അദ്ദേഹം കൂടുതൽ മനോധർമ്മം പ്രയോഗിച്ച് കഥയ്ക്ക് പല മാററങ്ങളും വരുത്തിയിട്ടുണ്ട്. ഏഷണിക്കാരനായ നാരദൻ നമ്പ്യാരുടെ ഒരു പുതിയ സൃഷ്ടിയാണ്. ശ്രീസുബ്രഹ്മണ്യനാണ് ത്രിപുരന്മാരുടെ പിതാവിനെ ഹനിച്ചതെന്നിരുന്നിട്ടും ശിവനിലുള്ള അവരുടെ ഭക്തി പൂർവ്വാധികം വർദ്ധിച്ചാണ് കാണുന്നത്. അത് നാരദന്റെ 'കബളം' കൊണ്ടാണെന്നാണ് കവി പറയുന്നത്. തപസ്സിലും വരലബ്ധിയിലും വലിയ മാററങ്ങൾ ഒന്നും വരുത്തീട്ടില്ല. എങ്കിലും ത്രിപുരന്മാരുടെ ആയുസ്സ് ആയിരംവർഷം കഴിഞ്ഞാലും അത് വീണ്ടും പുനർജ്ജീവിപ്പിക്കുന്നതിന് ഒരു മാർഗ്ഗം കവി നിർദ്ദേശിക്കുന്നു. പിന്നീട് സ്വർഗ്ഗഭൂലോക പാതാളങ്ങളെ ആക്രമിക്കുന്നതിലും മററും പ്രയോഗിച്ചിട്ടുള്ള മനോധർമ്മങ്ങൾ രസമർമ്മജ്ഞനായ കർത്താവിന്റെ വൈദഗ്ധ്യത്തിനു ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ട്. ബുദ്ധമതസന്ന്യാസിയും കവിയുടെ പ്രത്യേക സൃഷ്ടിയാണ്. ത്രിപുരന്മാരുടെ ശിവഭക്തിയെ നശിപ്പിച്ച് ശിവന് അവരുടെ പേരിൽ നീരസം തോന്നാൻ ചെയ്ത ഒരു മാർഗ്ഗമാണിത്. പരമശിവന്റെ യുദ്ധസന്നാഹത്തിലും കവി മൂലകഥയിൽനിന്നും കൂടുതലായി ചിലതു ചേർത്തുകാണുന്നു. അദ്ദേഹം വായുവിനെ വില്ലായും, അനന്തനെ ആവനാഴിയായും, സർപ്പങ്ങളെ ചട്ടതൊപ്പികളായും, ഓങ്കാരത്തെ ചമ്മട്ടിയായുമാക്കി, ഒരു സേനാനായകന് വേണ്ട സകല ഒരുക്കങ്ങളും സമ്പൂർണ്ണമാക്കിയിരിക്കുന്നു. ഇപ്രകാരം കവി വരുത്തിയിട്ടുള്ള

വ്യതിയാനം.

മാററങ്ങൾ കഥയുടെ ഗൌരവത്തെ യാതൊരുതരത്തിലും ബാധിച്ചിട്ടില്ല എന്നതു് പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഏതൊരുവസ്തുവാണൊ നമ്പ്യാരുടെ മനോമുകുരത്തിൽ പതിഞ്ഞു പ്രതിബിംബിക്കുന്നതു്, അതു ഒരു നവതേജസ്സോടുകൂടിയാണു കാണുന്നതു് എന്നുള്ളതിനു് ഈ കഥ ഉത്തമദൃഷ്ടാന്തമായി വഹിക്കുന്നുണ്ടു്.

---

# V

## നമ്പ്യാരുടെ കവിതാരീതി.

പണ്ഡിതന്മാരുടേയും പാമരന്മാരുടേയും സാഹചര്യം ഒരുപോലെ സിദ്ധിച്ചിട്ടുള്ള നമ്പ്യാർക്കു് ജനസാമാന്യത്തിൽ ഒരു ന്യൂനപക്ഷത്തെമാത്രം പ്രതിനിധീകരിക്കുന്ന പണ്ഡിതന്മാരുടെ അഭിരുചിക്കു് പാത്രീഭവിക്കത്തക്കവണ്ണം കവിതാരചന നടത്തുന്നതിനേക്കാൾ, കൂടുതൽ പ്രയോജനം സാമാന്യജനതയെ രസിപ്പിക്കുന്നതാണെന്നു് തോന്നുകയാലാണു് നമ്പ്യാർ ഏററവും ലളിതമായ ഒരു കവിതാരീതിയെ കൈക്കൊണ്ടിരിക്കുന്നതു്. ശ്രോതാക്കളുടെ അഭിരുചിക്കു തക്കവണ്ണം പുരാതനകവിസങ്കേതങ്ങളെ ഉപേക്ഷിച്ചു് സാഹിത്യപന്ഥാവിൽ ഒരു നവീനരീതിയെയാണു് നമ്പ്യാർ അവലംബിച്ചിരിക്കുന്നതു്. പുരാണകഥാശ്രവണത്തിൽ അത്യാസക്തി പ്രദർശിപ്പിക്കുന്ന കേരളജനതയ്ക്കു് "നല്ല കവിതാചാതുര്യമുള്ള കവി വാണിപ്രയോഗങ്ങൾ" കൂടുതൽ രുചിക്കും എന്നു് മനസ്സിലാക്കിയ നമ്പ്യാർ പുരാണകഥകളെത്തന്നെ തന്റെ കവിതയ്ക്കു് വിഷയമാക്കിയിരിക്കുന്നു.

നമ്പ്യാർ സ്വീകരിച്ചിട്ടുള്ള കവിതാരീതി പ്രാചീനമാണെങ്കിലും, അദ്ദേഹത്തിന്റെ മനോധർമ്മവിലാസത്താൽ ഒരു നവതേജസ്സോടുകൂടിയാണ് ആധുനികർക്ക് ദൃശ്യമായിരിക്കുന്നത്. മനോധർമ്മമർമ്മജ്ഞനായ കവിയുടെ തൂലികാഗ്രത്തിൽനിന്നും ബഹിർഗമിച്ചപ്പോൾ പ്രാചീനരീതിക്ക് രൂപഭേദം ഉണ്ടാകുകയും അത് സ്വതന്ത്രമായിത്തീരുകയും ചെയ്തിട്ടുണ്ട്.

കവിതയിൽ വർണ്ണനയ്ക്കു കൂടുതൽ പ്രാധാന്യം നൽകിട്ടുണ്ട്. പുരാതനകഥകളെ കേരളീയപരിതഃസ്ഥിതിയിൽ പ്രദർശിപ്പിക്കുന്നതിലും തത്പുരുഷന്മാർക്ക് കേരളീയത്വം നൽകുന്നതിലും കവി കാണിച്ചിട്ടുള്ള പാടവം ഒട്ടും കുറവല്ല. നൈസർഗ്ഗികമായ പരിഹാസവാസന, സാമുദായികാചാരങ്ങളുടെ ദൂഷ്യങ്ങളെ ചൂണ്ടിക്കാണിക്കുമ്പോഴും, സ്വഭാവവർണ്ണനയിലും പ്രത്യേകമായി കാണുന്നുണ്ട്. പ്രസ്തുത കഥയിൽനിന്നും ഇതിനുദാഹരണങ്ങൾ ഉദ്ധരിക്കാം.

"കാലാരി ചരിതങ്ങൾ നിനയാനും മനസ്സില്ല
ബാലന്മാർ തരുണന്മാർ വൃദ്ധന്മാരിവരെല്ലാം
ബാലസ്ത്രീജനങ്ങളിൽ കൊതികൊണ്ടു വലയുന്നു.
..................................
കാഴ്ചയില്ല കണ്ണിനൊട്ടും ചെവിരണ്ടും കേട്ടുകൂടാ
കൊച്ചുപെണ്ണുങ്ങളെക്കാണാമെന്നുമുണ്ടങ്ങഭി-
[പ്രായം"

ജനങ്ങൾ ഭക്തികുറഞ്ഞവരും സ്ത്രീജിതന്മാരുമായിക്കാണുന്ന ഘട്ടമാണിത്. ഇതുപോലെ മററുള്ള ആചാരങ്ങൾ നോക്കുക.

"മദ്യകുംഭമെടുക്കൽവച്ചു കുടിച്ചുകൊണ്ടു രസിക്കയും
ഗദ്യപദ്യമുരയ്ക്കയും പലവിദ്യകണ്ടു രസിക്കയും."

മററം അന്നു് സവ്വസാധാരണമായിരുന്നു. ഇതുപോലെ

"ഒരുത്തൻചെന്നൊരുകാര്യം ധരിപ്പിപ്പാൻ തുടങ്ങുമ്പോ
കരുത്തുള്ള യജമാനന്മാർ വിരുദ്ധമായുരചെയ്യും [ൾ
കരത്തിൽ നാലെടുത്തങ്ങു കൊടുത്താൽ കാര്യമൊട്ടെല്ലാം
വരുത്തും ശീലമവ്വണ്ണം വിരവോടു ധരിച്ചാലും"

ഈ വക സംഗതികൾ കേരളത്തിൽ ഇന്നും നടന്നു വരുന്നുണ്ടു്. ഇതുപോലെ ധനികന്മാരെ സേവിക്കുന്ന വിഷമങ്ങൾ പറയുന്നതു നോക്കുക.

"സേവിക്കുന്നതുപോലെ സേവിക്കാം നൃപന്മാരെ
അകമ്പടിനടത്തേണം അടിയനെന്നുരയ്ക്കണം
... ... ... ...
കാഴ്ചവച്ചു കണ്ടുകൊണ്ടാൽ തങ്ങളേടം പൊറുപ്പിക്കാം.
... ... ... ...
വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാടെന്നപോലെ
മേളമേറും പ്രഭുക്കന്മാരെന്നഭാവം ചിലൎക്കുണ്ടു്."

പരിഹാസകവനത്തിൽ നമ്പ്യാർ അദ്വിതീയനാണു്. ഫലിതങ്ങൾ പലപ്പോഴും വ്യക്തികളെ പരിഹാസപാത്രമാക്കുന്നതിലാണു് ഉപയോഗിച്ചുവരാറുള്ളതു്. പ്രസ്തുത കൃതിയിൽ

"തിടുക്കം വന്നടുക്കുമ്പോൾ മിടുക്കൻ നമ്മുടെ ചേട്ടൻ
പൊടുക്കെന്നു പുറപ്പെട്ടങ്ങടുക്കളെയ്ക്കകം പുക്കു്
കിടപ്പെല്ലാമവനിപ്പോളടുപ്പിലെന്നതും കേട്ടു.
..........................................

കുട്ടികളെപ്പിടിച്ചങ്ങു പെട്ടകത്തിനകത്താക്കി
രെട്ടുകൊണ്ടു പൊതിഞ്ഞങ്ങു പട്ടരച്ഛൻ പുറപ്പെട്ടു,

.............................................

വയസൻ പട്ടരക്കൊന്നാൽ ചോദ്യമെന്നങ്ങറിയാമൽ"

എന്നുള്ള ഭാഗങ്ങൾ യുദ്ധത്തിൽ ഭയന്നോടുന്നവരെപ്പററി പരിഹാസ സൂചകമായിപ്പറഞ്ഞിട്ടുള്ളതാണു്.

നമ്പ്യാരുടെ കാലത്തു് യുദ്ധങ്ങൾ സുലഭങ്ങളായിരുന്നതിനാൽ ഒരു ദൃക്സാക്ഷിയെപ്പോലെ അദ്ദേഹം ഭടന്മാരുടെ ഉപദ്രവങ്ങളെപ്പററി വർണ്ണിക്കുന്നതു നോക്കുക.

"സർവ്വസുന്ദരിമാർവിളങ്ങിന വീടുതേടിനടക്കയും
സരസതരിവളകടകപരിവളതാലിമാലപറിക്കയു'
സർവ്വമാഹാത്മ്യനശിക്കുമാറുപരാക്രമങ്ങൾതുടങ്ങയും
.... ... ... ... ...
കൃത്തുപാട്ടുകളാട്ടമെന്നിവകാട്ടുകിൽവഴിയപ്പൊ
... ... ... ... ... [ഴേ"

യുദ്ധാനന്തരം,

ഓണമില്ലവിഷുവില്ലവേലയില്ലവിളവില്ല,
അന്തണർക്കുജപമില്ല യാഗമില്ല ഹോമമില്ല
എന്തിനിത്രപറയുന്നുവേണ്ടതെല്ലാംഅസ്തമിച്ചു"

ജീവിതരഹസ്യങ്ങളെ പ്രഥമവീക്ഷണത്തിൽ മനസ്സിലാക്കുകയും അവയുടെ സ്വാഭാവികതയ്ക്കു് വിഘാതം വരാതെ ചിത്രീകരിക്കുന്നതിൽ കവി ശ്രദ്ധിക്കുകയും ചെയ്തിട്ടുണ്ടു്.

നമ്പ്യാരുടെ കൃതികളിൽ ശബ്ദാലങ്കാരം സുലഭമാണു്. അർത്ഥാലങ്കാരങ്ങളും സന്ദർഭോചിതമാംവണ്ണം ലളിതമായരീതിയിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഇവയ്ക്കു

ദാഹരണങ്ങളായി ത്രിപുരദഹനംകഥയിൽനിന്നും നിര വധി ഉപമകളും, സ്വഭാവോക്തികളും ലോകോക്തികളും ഉദ്ധരിക്കാം.

(a) മണമുള്ളമലർതന്നിലണയുംവണ്ടുകൾപോലെ
(b) മേരുശൈലാധിപൻതന്നെ മൂലമോടുപിടിച്ചാശു—
താലവൃക്ഷക്കഴപോലെനിവത്തിനിത്തിനാൻപണ്ടെ
(c) ചുററുമോരോവള്ളികൂടിച്ചുററിനിന്നു പടരുന്നു
പുറവുവന്നുചുഴലവുംപോററിച്ചുററിനിറയുന്ന
താടികളിൽ ചിലമാടപ്രാവുവന്നുകൂട്ടുകെട്ടി
മുട്ടയിട്ടുപലകാലം കൂടിയോടിക്കളിക്കുന്നു
മേട്ടപോലെവളരുന്നുജടതന്നിലരവങ്ങൾ
ഓടിവന്നുപലർകൂടികെട്ടുപെട്ടുകിടക്കുന്നു.
(d) വൃദ്ധനെത്രവയസ്സുചെന്നുനരച്ചു കണ്ണിമകൂടവേ
ക്ഷീരസാഗരവാരിപോലെ വെളുത്തുനീണ്ടൊരു താടിയും
ചാരുകാഷായവസ്ത്രവുമുത്തരീയവുമങ്ങിനെ
ഭൂരിപിങ്ഗജടാകലാപവുമങ്ങുയോഗപടങ്ങളും.
(e) തണലില്ലാത്തവൃക്ഷത്തെ ഗണിക്കുമോപഥികന്മാർ.
(f) പഴുകുത്തുമ്പോൾ പഞ്ചാക്ഷരംകൊണ്ടുകണക്കുണ്ടോ.
(g) കയ്യിൽപുണ്ണിനുപിന്നെക്കണ്ണാടികൂടെവേണോ
(h) പടിക്കൽപാറപോന്നെങ്കിൽ പാതിതേവക്കെന്നപോലെ
(i) ഈററപ്പാമ്പിൻവിഷമെല്ലാം പാററകൾക്കു സഹിക്കാമോ

(j) ഒറക്കത്തിൽപുണിക്കത്തം ഒരുത്തനും വരത്തില്ല.

(k) കുംഭകോണകൃതംപാപം കുംഭകോണേ വിനശ്യതി.

ആകപ്പാടെ നോക്കിയാൽ കവിയുടെ സ്വതസ്സിദ്ധമായ വർണ്ണനാപാടവം, ഫലിതരസം, സമുദായചിത്രീകരണം മുതലായവകൊണ്ടു് പരിപുഷ്ടമായിട്ടുള്ള പ്രസ്തുതകൃതി നമ്പ്യാരുടെ മററുകൃതികളെപ്പോലെതന്നെ പ്രാധാന്യം അർഹിക്കുന്നു എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

# ത്രിപുരദഹനം

## പറയൻതുള്ളൽ

ഒന്നാംകളം

പ്രണതവത്സലൻദേവൻ പ്രണവപാവനാകാരൻ
പ്രണയപേശലൻ ലോകപ്രണയദായകൻവീരൻ
ത്രിണയനാത്മജൻധീരൻ || തൂണീഭൂതാരിസംഘാതൻ
ഗണനഹീനമാമോരോ ഗുണങ്ങൾക്കാശ്രയഭൂതൻ
ഗണപതിഭഗവാൻമേ തുണയായിഭവിക്കേണം,
ക്ഷണനേരമിളയ്ക്കാതെ വണങ്ങുന്നേൻവടിവോടെ
തണുത്തകണ്ണിണകൊണ്ടു തണുപ്പിച്ചീടണമെന്നെ.
വണങ്ങുന്നജനങ്ങളിലിണങ്ങും ദേവതമാരും,
മണമുള്ളമലർതന്നിലിണയും വണ്ടുകൾപോലെ,
പിണങ്ങുന്ന ജനങ്ങൾക്കു തുണചെയ്‌വാനാരുമില്ലാ;
തണലില്ലാത്ത വൃക്ഷത്തെഗ്ഗുണിക്കുമോ പഥികന്മാർ?
ഗുണമില്ലാത്തവരെക്കൊണ്ടിണങ്ങർക്കും ഫലമില്ലാ;
പണമില്ലാത്തവൻവേണ്ടാ ഗണികമാർക്കൊരുനാളും.
രണഭീരുക്കളെ വേണ്ടാ തനിച്ചമന്നവന്മാർക്കു
പ്രാണികൾക്കു മനക്കാമ്പിൽ പ്രീണനങ്ങൾവരുത്തുന്ന
വാണിഭംഗിവിലാസങ്ങൾ വേണമെങ്കിൽ ബുധന്മാരെ
ഊണുറക്കം നിനയ്ക്കാതെ കാണിനേരമിളയ്ക്കാതെ
* ഏണശാബമിഴിയാളാം വാണിതന്റെ ചരണാന്തേ,

---

|| തൂണീഭൂതമായ ശത്രുസമൂഹത്തോടുകൂടിയവൻ

* ഏണശാബത്തിന്റെ മിഴിപോലെയുള്ള മിഴിയോടുകൂടിയവൾ (സുന്ദരി) ഇവിടെ സരസ്വതി:
ഏണശാബം = പെൺമാൻകുട്ടി

പാണിരണ്ടും കൂപ്പിമെല്ലെത്താണുവീണു വണങ്ങേണം.
വാണിതന്റെ കൃപയാലി ക്ഷോണിചക്രം ജയിച്ചീടാം
ക്ഷീണഭാവമൊരുനേരം കാണുകില്ലെന്നറിഞ്ഞാലും
വാണിമാതാവിനെത്താണുവണങ്ങുവാൻ മടിക്കുന്ന
പ്രാണികൾക്കു സമക്ഷത്തു നാണക്കേടു ഭവിച്ചീടും
കോണിലെങ്ങാനൊരേടത്തു തൂണുപോലെയിരിക്കാതെ
വാണികൊണ്ടു ഫലിപ്പിച്ചീടേണമെല്ലാജനങ്ങളും;
നാണിയത്തിന്നിതുതന്നെ വേണമെന്നേ മതിയാവൂ.
ഭോഷനായ ഞാനുമിപ്പോൾ ഭാഷതന്നെ ചമയ്ക്കുന്നു,
ശേഷമുള്ള ജനങ്ങൾക്കു ഭാഷണത്തിന്നൊരുമാർഗ്ഗം
ഏഷണിക്കാരിതുകൊണ്ടു ദൂഷണങ്ങൾ പറഞ്ഞാലും,
ശേഷശായീകൃപയാലെ ഭൂഷണമായ് വരുമത്രേ.
അമ്പലപ്പുഴമേവുമംബുജലോചനൻ കരുണാകരൻ
ഇമ്പമോടടിയന്റെ മാനസകമ്പമൊപ്പൊടകററണം.
വൻപനായ കിരീടിതന്നുടെ തേരിലേറിനടന്നുടൻ
വൻപടയ്ക്കിടകൂടിയേററൊരു നൂറുപേരെ മുടിച്ചവൻ*
കുമ്പിടുന്ന നമുക്കു വാക്കിനു ജൃംഭണങ്ങൾ വരുത്തണം.
ചെമ്പകശ്ശേരി നാട്ടുവാണരുളീടുമെന്നുടെ തമ്പുരാൻ
ചമ്പകാവലി കോമളാകൃതിയായ ദേവനാരായണൻ
സാമ്പ്രതം തുണയായ് വരേണമെനിക്കനല്പകുലഭൂഷണൻ
സകലഗുണഗണനിലയനാകിയ ഭൂതനാഥനനാമയൻ
തകഴിയിൽകുടികൊള്ളുമീശ്വരനടിയനാശ്രയമെപ്പൊഴും;
വികടരിപുഭടപടയിലുടനുടനേററു വെട്ടിയമർത്തുവാൻ
പ്രകടപടുബലമുടയഹരിഹരതനയനിന്നുതുണയ്ക്കുമാം.

* കിരീടിക്ക് (അർജ്ജുനന്) സാരഥ്യം വഹിച്ചവൻ: (ശ്രീകൃഷ്ണൻ.) കുരുപാണ്ഡവമഹായുദ്ധത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനന്റെ തേർ തെളിച്ചകഥ പ്രസിദ്ധം.

ധരണിസുരവരമകുടമണിമമ ധാൎമ്മികൻ ഗുരുനാഥനും
പരിചിലടിയനപട്ടതവരുവതിന്നേററമൊന്നുതുണയ്ക്കു-
ണം.
പരമഗുരുവരചരണസരസിജസേവകൊണ്ടു സമസ്തവും
നരനുവിരവൊട്ടുവരു,മതൊരുസുരദാരുചാരുലഭിക്കണം.
നന്ദികാടവിനായകൻ ഗുരുബാലരവിപരദൈവതം
നന്ദിനൽകണമിന്നുമേ തിരുകണ്ടകാപുരിഭഗവതീ.
കള്ളർകോട്ടമരുന്ന ശങ്കരനുള്ളിൽവന്നു വിളങ്ങണം;
വെള്ളിമാമലവാസികിള്ളിക്കുറിശ്ശിവാണമഹേശനും.
കാലത്തിൻപകൎച്ചകൾ മനുജൎക്കു നിനവില്ല
കാലത്തെ ഉണരുവാൻ മടിപാരം ബുധന്മാൎക്കും
കാലൻവന്നണയുമെന്നൊരുപേടിയതുമില്ലാ
കാലാരിചരിതങ്ങൾ നിനപ്പാനും മനസ്സില്ലാ.
ബാലന്മാർ തരുണന്മാർ വൃദ്ധന്മാരിവരെല്ലാം
ബാലസ്ത്രീജനങ്ങളിൽ കൊതികൊണ്ടുവലയുന്നു.
നീലക്കാർകുഴലിമാർ വീട്ടുതോറും നടന്നാരോ
ലീലയ്ക്കുതുനിയുന്നു തനിച്ചുഭൂസുരന്മാരും
*വൈലെന്നും മഴയെന്നും രാവെന്നും പകലെന്നും
വാലേത്തുതലയേതെന്നറിയാത്ത പൂരുഷന്മാർ
കോലുന്ന പരിഹാസം പറഞ്ഞിട്ടും ചിരിച്ചിട്ടും
കാലങ്ങൾ വൃഥാതന്നെ കഴിക്കുന്നു മരിക്കുന്നു.
ബ്രഹ്മസ്വം മുടിപ്പാനും ദേവസ്വം മുടിപ്പാനും
ഡംഭന്മാൎക്കൊരുനാളും മടിയില്ല മനക്കാമ്പിൽ.
ബ്രഹ്മാവുശിരസ്സിങ്കൽ വരച്ചതു നിരസിപ്പാൻ
ബ്രഹ്മാണ്ഡകടാഹത്തിലൊരുത്തനുമെളുതല്ല.
ചണ്ഡാലൻ പറഞ്ഞാലും നല്ലതെങ്കിൽ ഗ്രഹിക്കേണം,

* വൈലെന്നും = വെയിലെന്നും

ചണ്ഡീശൻകടാക്ഷങ്ങളവനിലും ഭവിച്ചീടും.
ഒട്ടേറെയറിവുള്ള പട്ടേരി പറഞ്ഞാലും
പട്ടാങ്ങിന്നൊത്തില്ലെന്നാൽ നിരൂപിച്ചേ നടക്കാവൂ.
കാവ്യങ്ങൾ പുരാണങ്ങൾ നാടകങ്ങളിവയെല്ലാം
ദ്രവ്യം കിട്ടുമെന്നാകിൽ പഠിക്കുന്നു ചിലരിപ്പോൾ
ദ്രവ്യത്തിങ്കലല്ലാതെയൊരുനേരം മനസ്സില്ലാ
ഭവ്യന്മാൎക്കുപിന്നെ മതിയെന്നും വരത്തില്ല.
ശാസ്ത്രങ്ങൾ പലവട്ടം പഠിച്ചാലും നടിച്ചാലും
ശാസ്ത്രിയെന്നുള്ളനാമം ലഭിപ്പാനുമെളുതല്ല.
ശാസ്ത്രികൾ പലരേയും പറഞ്ഞങ്ങുജയിച്ചെങ്കിൽ
ശാസ്ത്രിശാസ്ത്രിയെന്നെല്ലാജനങ്ങളുമുരചെയ്യും.
വേദാന്തപ്പൊരുളെല്ലാമറിയുന്നബുധന്മാരി-
ങ്ങേതാനും ചിലരുണ്ടാം പലർക്കൂട്ടംസഭതന്നിൽ.
വാദത്തിന്നൊരുവെട്ടുമതിയല്ലെങ്കിലും നല്ല
വേദത്തിൻവെളിവുണ്ടാമതുകൊണ്ടെന്നറിഞ്ഞാലും
മോക്ഷമെന്നുപറയുന്ന സാധനത്തെലഭിക്കേണം.
രൂക്ഷകൎമ്മങ്ങളെയെല്ലാം ത്യജിക്കേണം സുഖിക്കേണം.
സാക്ഷരന്മാർമരിക്കുമ്പോൾ രാക്ഷസന്മാരെന്നുതീരും
പക്ഷപാതമതുപിന്നെ അക്ഷരവിദ്യയിൽവേണം.
ദൂരേനില്ക്കും പറയാ! നീ സാരമെല്ലാം പറയാമൊ?
ധാരണയ്ക്കു കുറവില്ലാതാരണന്മാരുടെമുമ്പിൽ
ആരണഞ്ഞുപറയുന്ന എന്നുമാരുംകലമ്പേണ്ടാ,
ഭാരതീതൻവിലാസങ്ങളാൎക്കുമേതും ഭേദമില്ലാ.
പാരിടത്തിൽ നിരൂപിച്ചാൽ, നേരുതന്നെയുരചെയ്യാം.
സാരബോധം കലികാലേ നീചജാതിക്കേറുമത്രെ.
കാലകാലൻ ഭഗവാന്റെ ചരിതങ്ങളുരചെയ്‌വാൻ
ആളുഞാനെന്നൊരുഭാവമടിയത്തിന്നുണ്ടുതാനും
കാളതന്റെ തോളിലേറിക്കളിക്കും പാൎവ്വതികാന്തൻ

താളമൊന്നും പിഴയ്ക്കാതെ കാത്തുകൊള്ളുന്നമാമെങ്കിൽ
മേളമോടെ പറഞ്ഞീടാം ത്രിപുരദാഹമെന്നേററം
കേളിയുള്ള കഥാരത്നം കേട്ടുകൊൾവിൻ ബുധന്മാരെ!
താരകനാമസുരന്റെ തനയന്മാർ മൂവരുണ്ടായ്
താരകാക്ഷൻ, കമലാക്ഷൻ, വീരനായവിദ്യുന്മാലി.
താരകേശച്ചൂഡനായ ഭഗവാന്റെ മകനായ
* താരകാരിയവരുടെ താതനെക്കൊന്നൊരുശേഷം
നാരദന്റെ കമ്പളങ്കൊണ്ടവർക്കുള്ളിലൊരിക്കലും
|| മാരഹന്താവോടുനേരെ വൈരമേതും ഭവിച്ചില്ല
വൈരമെല്ലാം സുരന്മാരിൽമുഴുക്കുന്നു ദിനന്തോറും
ഗൗരിതന്റെരമണങ്കൽ ഭക്തിയും ചെന്നുറയ്ക്കുന്നു.
ദാരുണന്മാരവർപിന്നെ ഘോരകർമ്മങ്ങൾചെയ്‌വാനും,
വൈരികളാം സുരന്മാരെപ്പോരിലാശു ജയിപ്പാനും,
ഭൂരിഗർവ്വം നടിപ്പാനും, ശൂരഭാവം നടിപ്പാനും,
വീര്യമുണ്ടാകുവാനുള്ള പ്രയത്നത്തിന്നൊരുമട്ടു
കൂരിരുട്ടിൻനിറമോടെനേരിടുന്ന ശരീരങ്ങൾ
ക്രൂരദംഷ്ട്രങ്ങളുംകണ്ടാൽ പാരമുള്ളിൽ ഭീതിയുണ്ടാം.
ചെമ്പരത്തിക്കുസുമത്തെക്കമ്പിടിക്കും നയനങ്ങൾ
കമ്പമെല്ലാജ്ജനങ്ങൾക്കുമിമ്പമോടെവരുത്തുന്നു.
വമ്പരാം ദാനവരുടെ മുമ്പിൽനിന്നുപിണങ്ങുന്ന
കൊമ്പനാനത്തലവന്മാർ കൊമ്പുകുത്തിവണങ്ങേണം.

* ത്രിപുരന്മാരുടെ പിതാവായ താരകാസുരനെ പരമശിവന്റെ പുത്രനായ സുബ്രഹ്മണ്യൻ ദേവന്മാരുടെ സേനാനിയായി യുദ്ധത്തിൽ നിഹനിച്ചകഥപ്രസിദ്ധം.

|| താരകനിഗ്രഹാർത്ഥം സുബ്രഹ്മണ്യൻ ഉണ്ടാകുന്നതിനു ശിവനു് പാർവ്വതിയിൽ അനുരാഗം ജനിപ്പിക്കാൻ കാമദേവൻ ശ്രമിച്ചതിന്റെ ഫലമായി, കോപിഷ്ഠനായ ശിവന്റെ നേത്രാഗ്നിമൂലം അവൻ ഭസ്മമായ കഥ പ്രസിദ്ധം. മാരഹന്താവു്=മാരനെ ഹനിച്ചവൻ (ശിവൻ)

അഷ്ടലോകാധിപന്മാരും ഞെട്ടുമാറങ്ങതിക്രൂരം
അട്ടഹാസംമുഴക്കിക്കൊണ്ടെട്ടുദിക്കും നടക്കുന്നു.
വിഷ്ടപത്തെമുടിപ്പാനും വട്ടമിട്ടു പുറപ്പെട്ടു
ഇഷ്ടമാകുംവരമെല്ലാം കിട്ടണമെന്നുറച്ചിച്ചു.
ദുഷ്ടതയ്ക്കുവിരുതിന്നിക്കിട്ടണം, പട്ടണന്തോറും
തട്ടണം നമ്മുടെശക്തി, മുട്ടണം ദേവകൾക്കെല്ലാം,
പൊട്ടണം ഗാത്രവും, ഭേരികൊട്ടണം, നാടുകൾതോറും
നാട്ടണം തോരണം, കാട്ടിക്കൂട്ടണം വിക്രമമെല്ലാം
എങ്കിലിന്നു തരത്തിലുള്ള വരത്തെയിങ്ങു വരിയ്ക്കണം
ശങ്കയില്ല ജഗത്തുപാടെ മുടിപ്പതിന്നു ചരിക്കണം
പങ്കജാലയനെ ബ്ഭജിച്ചു വരേണ്ടതൊക്കെ വരുത്തണം
പങ്കമാത്തുകളഞ്ഞു നമ്മുടെ സങ്കടങ്ങളകററണം.
ഇത്തരം നിജ ചിത്തതാരിലുറച്ചുകൊണ്ടസുരത്രയം
... ... ... ...
സത്വരം വിപിനാന്തരത്തിലകത്തു പുക്കവരുൾക്കടം,
സത്വഭാവമിയന്നുനിന്നു തപംതുടങ്ങിദിവാനിശം.
നല്ലനല്ല തടാകവാരി തിരഞ്ഞുചെന്നു കുളിക്കയും,
അല്ലലെന്നിയെഗോപിചന്ദനമെന്നിതൊക്കെധരിക്കയും
ഉള്ളിലംബുജസംഭവാകൃതി ചിന്തചെയ്തു രസിക്കയും,
കള്ളമെന്നിയെ നല്ലമന്ത്രവരങ്ങളങ്ങു ജപിക്കയും,
അമരവരപുരമമരുവതിനൊരു വിരുതുകരുതിവസിക്കയും
സമരമുരുതരമുപരിവരുമിതിപെരുത്തമമതനിനയ്ക്കയും,

† എട്ടുദിക്കുകളുടെ അധിപന്മാർ
"ഇന്ദ്രോവഹ്നി പിതൃപതി
നിരൃതിവരുണോമരുത്
കുബേരഈശഃപതയഃ
പൂർവ്വാദീനാം ദിശാംക്രമാത്"
ഇത്യമരഃ

അരിശമരികളിലനിശമതുപൊഴുതതിശയേന ജനിക്കയും
പരിചിനൊടുമഖവുമനവധിവൎഷങ്ങൾ കഴിക്കയും,
നാലുഭാഗങ്ങളിൽ നല്ലമേ*ലെരിയുമെരിയിച്ചു
കാലമേത്തുംകളയാതെ ദാനവന്മാരതുകാലം
നാലുവക്ത്രമുടയോന്റെ ലീലപാടിസ്തുതിചെയ്തു
പാലുതേനെന്നിവയെല്ലാം കൊണ്ടുനല്ലാഹുതിചെയ്തു
|| വൈലുതട്ടിശ്ശരീരങ്ങൾ കോലുപോലെ മെലിഞ്ഞാത്തു
തോലുചുക്കിച്ചുളിഞ്ഞിട്ടും ഭാവമേത്തുംപകന്നില്ല.
ഹേലയോടങ്ങൊരുകാലും ഭൂതലത്തിലുറപ്പിച്ചു
മീലിതാക്ഷിദ്വയന്മാരായ് നിന്നൊരായിരംവൎഷം
ചുററുമോരോ വള്ളികൂടിച്ചുററിനിന്നു പടരുന്നു.
പുററുവന്നുചുഴലവും പററിച്ചുററിനിറയുന്നു
താടികളിൽചില മാടപ്രാവുവന്നു കൂടുകെട്ടി
മുട്ടയിട്ടുപലകാലം കൂടിയാടി കളിക്കുന്നു
വേടുപോലെ വളന്നോരു ജടതന്നിലരവങ്ങൾ
ഓടിവന്നുപലർകൂടിക്കെട്ടുപെട്ടു കിടക്കുന്നു
പേടിയാ,മന്തകൻതന്റെ കിങ്കരന്മാരെന്നപോലെ
കൂടിയോരോദനുജന്മാരിങ്ങനെ കാനനംതന്നിൽ.
ചണ്ഡമായതപംകൊണ്ടു വിണ്ണവൎക്കും മുനികൾക്കും
ദണ്ഡമേററംഭവിക്കയാൽ പുണ്ഡരീകോത്ഭവനപ്പോൾ
ദണ്ഡവും മാലയുംതോലും കുണ്ഡികാപുസ്തകംപിന്നെ
മണ്ണുകൊണ്ടുചമച്ചോരു പിണ്ഡവുംപെട്ടിയുംകെട്ടി,
തിണ്ണമെല്ലാമെടുത്തുംകൊണ്ടെണ്ണമില്ലാമുനികളും
വിണ്ണവരും താനുമായിട്ടണ്ഡജത്തിൻമുകളിലേറി,
ചണ്ഡവേഗമെഴുന്നള്ളി,കണ്ണടച്ചുവസിക്കുന്ന

* എരിയും=എരിതീയും
|| വൈലുതട്ടി=വെയിൽതട്ടി

പൊണ്ണന്മാരോടരുൾചെയ്തു പണ്ഡിതനാംവിധാതാവും
‘‘ഉണ്ണികളെമടിയാതെകണ്ണുമെല്ലെത്തുറന്നാലും
നിർണ്ണയംഞാനഭിലാഷം പൂർണ്ണമങ്ങു തരുന്നുണ്ടു്.
വേണ്ടതെല്ലാംപറഞ്ഞാലും വേണ്ടഖേദമിനിമേലിൽ
കുറ്റഭാവംകളഞ്ഞെന്നെക്കണ്ടുകൊൾവിൻപുരോഭാഗേ”
ഇത്ഥമുള്ള വിരിഞ്ചന്റെ അരുളപ്പാടതുകേട്ടു
ബദ്ധമോദമസുരന്മാർ നയനങ്ങൾതുറന്നാശു
ഭക്തിയോടങ്ങെഴുന്നേററു മൂന്നുപേരുംകരംകൂപ്പി
പത്തുനൂറുനമസ്കാരംചെയ്തുകൊണ്ടങ്ങുണർത്തിച്ചു.
‘‘പങ്കജസംഭവാ! പോററീ! നിൻകൃപകൊണ്ടടിയങ്ങൾ
ശങ്കരന്റെഭക്തരായിശ്ശങ്കവിട്ടുനടക്കേണം
വിശ്വമെല്ലാമടിയങ്ങൾക്കൊത്തവണ്ണം വരുത്തേണം
വിശ്വനാഥന്മാരിദാനീമടിയങ്ങളായ് വരേണം.
വിശ്വസിക്കുന്നവർക്കെല്ലാം കൊടുക്കുന്നു ഭവാനെന്നീ
വിശ്വലോകങ്ങളിലെല്ലാം വിശ്രുതമല്ലയോപോററീ?
ഞങ്ങളോടുനേരിടുന്നജനമെല്ലാം മടങ്ങേണം
ഞങ്ങളെക്കൊല്ലുവാനാരുംമതിയല്ലെന്നിരിക്കേണം.
ഭള്ളിവാക്കൊന്നരുൾചെയ്താൽ കൂട്ടകില്ലെന്നറിഞ്ഞാലും
ഞങ്ങളൊട്ടുംഭോഷരല്ല, ചെണ്ടകൊട്ടിക്കയുംവേണ്ട.
എന്തിനായിട്ടിവിടേയ്ക്കു വന്നുപാടിയതിൽപിന്നെ
ചിന്തകൊണ്ടുംകണക്കില്ല കിട്ടിയല്ലാതയയ്ക്കില്ലാ.
അന്തണർക്കുംസുരന്മാർക്കും ബന്ധുവായഭവാനിപ്പോൾ
അന്തരംതെല്ലുണ്ടുതാനമെന്തുചെയ്യാംനിരൂപിച്ചാൽ
വേണ്ടതെല്ലാംതരാനുള്ള മനസ്സില്ലെങ്കിലിന്നേത്തും
വേണ്ടഞങ്ങളിനിയും നിന്നൊട്ടുകാലം തപംചെയ്യാം.
വേണ്ടതെല്ലാമുരചെയ്യാം തരാമെന്നാൽ മടിക്കാതെ.
രണ്ടുമൂന്നുവാധംവേണം വരമെന്നേ മതിയാവൂ

ഭുവനങ്ങൾ മൂന്നുവേണം വെണ്ടതെല്ലാമതിൽ വേണം
ഭുവനം മൂന്നിലുംതാനെ നടക്കേണമത്തുംപിന്നെ
ഭുവനവാസികളെല്ലാമത്തു കണ്ടാൽ നടുങ്ങേണം,
ഭവനായ ഭഗവാങ്കൽ ഭക്തിഞങ്ങൾക്കുറയ്ക്കേണം.
ആയിരം വത്സരം ഞങ്ങൾ വേർപിരിഞ്ഞു നടന്നീടും
ആയതങ്ങു കഴിയുമ്പോൾക്കൂടിയെത്തുമൊരു ദിക്കിൽ,
മുപ്പത്തു നാഴികകൊണ്ടങ്ങെട്ടു കൂറിട്ടുകൊണ്ടെന്നാൽ
അല്പകാലമൊരുദിക്കിൽ കൂടിവാഴും മൂന്നുപേരും
അപ്പോഴങ്ങൊരസ്ത്രംകൊണ്ടൊരുത്തൻ മൂന്നുപേരേയും
ഒപ്പമാത്രം വധിച്ചെന്നാലന്നു ചാകാൻമടിയില്ലാ.
പിന്നെയും വേർപെട്ടുംഞങ്ങളായിരം വത്സരക്കാലം
പിന്നെയുംക്കൂട്ടമവ്വണ്ണം വരംകൊണ്ടുവരുത്തേണം.
ആമെങ്കിൽവരമിന്നു വിരവോടിങ്ങുതന്നാലും
അല്ലെങ്കിലിളകാതെ തെരിയ്ക്കേണ്ണു നടന്നാലും.
വല്ലാതെവരുമെന്തെന്നതുക്കൂടെക്കരുതേണം"
എന്നെല്ലാമവരുടെ വാക്കുകേട്ടു വിരിഞ്ചനും,
ഒന്നിച്ചുവന്നവരെ നോക്കി മെല്ലെച്ചിരിച്ചുംകൊ-
ണ്ടുന്നിച്ച കോപമുള്ളിലടക്കി നിന്നരുൾചെയ്തു.
"തന്നേയ്ക്കാമുണ്ണികളെ നിങ്ങളുടെ അഭിപ്രായം;
ആശാരിപ്പുണ്ണിക്കനാമ്മയന്തന്നെവരുത്തീട്ട-
ങ്ങാശയ്ക്കൊത്തപോലെപുരമ്മൂന്നു പണിയിപ്പിൻ.
നാശങ്ങളണയാത്ത പുരങ്ങളിലിരുന്നുകൊ-
ണ്ടാശാന്തങ്ങളിലെല്ലാം നടന്നാലും ഭവാന്മാരും.
നിങ്ങൾക്കു മനതാരിലുള്ളവണ്ണം ഭവിക്കട്ടെ!
നിങ്ങൾക്കു ത്രിപുരന്മാരെന്നുപേരും ഭവിക്കട്ടെ."
ഇങ്ങനെ വരംനൾകി, സുരന്മാരും വിരിഞ്ചനും
തിങ്ങിനമൂന്മാരുംഗമിച്ചാരാംബരംനോക്കി.
താരകനാമസുരൻെറ മക്കളായ ത്രിപുരന്മാർ

സാരമായശിവഭക്തി മുഴുത്തു മാനസതാരിൽ
ചാരുവായ ജടാഭാരം ധരിച്ചു തുമ്പയും ചൂടി
ചാരമെല്ലാമടിതൊട്ടു മുടിയോളം പൂശിനന്നായ്,
ചേരുമാറു പുലിത്തോലുമുടുത്തു കൌതുകത്തോടെ,
ഭൂരിരുദ്രാക്ഷജാലങ്ങളണിഞ്ഞു കണ്ഠദേശത്തിൽ,
സൈ്വരമോടെ ശിവലിംഗം ധരിച്ചു മാറിടംതന്നിൽ,
ഹരന്റെ തിരുനാമം ജപിച്ചു മൂവരുംകൂടെ.
തരുണേന്ദുകലാധര! പാഹിവിഭോ!
കരുണാവരുണാലയ! പാഹിവിഭോ!
ഹരശങ്കര! ശങ്കര! പാഹിവിഭോ!
ഗിരിജാപ്രിയവല്ലഭ! പാഹിവിഭോ!
സിതഭൂതിവിഭൂഷണ! പാഹിവിഭോ!
ശിതികണ്ഠമഹേശ്വര! പാഹിവിഭോ!
കൃതകാലവിനാശന! പാഹിവിഭോ!
ജിതമാര! ജടാധര! പാഹിവിഭോ!
വരപന്നഗഭൂഷണ! പാഹിവിഭോ!
നരകിന്നരസേവിത! പാഹിവിഭോ!
ഭുവനാധിപ! കാമദ! പാഹിവിഭോ!
ഭവഭഞ്ജന! മഞ്ജുള! പാഹിവിഭോ!"

ഇപ്രകാരം തിരുനാമമുരചെയ്തുനടക്കുന്ന
മുപ്പുരന്മാർമയന്തന്നെ സ്മരിച്ചാരാദരവോടെ
ശില്പിമാരിൽമികവേറുംമയനാശുപോന്നുവന്നു
അപ്രമേയം മയന്തന്റെ കൌശലം മന്ദിരംതീർപ്പാൻ.
അരംവേണ്ടാവാളുവേണ്ടാവാച്ചിവേണ്ടാ ഉളിവേണ്ടാ
മരംവേണ്ടാനെല്ലുവേണ്ടാകല്ലുവേണ്ടാപണംവേണ്ടാ
തരംനോക്കീട്ടൊരുദിക്കിൽ മഴുകൊണ്ടൊന്നുകൊത്തു-
[ബോധം

പുരന്താനെജനിച്ചീടുംതനിച്ച പർവ്വതംപോലെ.
"തമ്പുരാനടിയനെച്ചിന്തചെയ്യാനെന്തുമൂലം?
വമ്പിയന്നഭവാന്മാരൊന്നരുളിച്ചെയ്യേകൾക്കേണം
കല്പനകേൾപ്പതിന്നെത്തും മടിയുമില്ലടിയന്".
ഇപ്രകാരമുണർത്തിച്ചാനസുരാശാരിയുമപ്പോൾ
എന്നതുകേട്ടൊരുനേരം താരകാക്ഷനരുൾചെയ്തു.
"ഇന്നുതന്നെ ഭവനങ്ങൾ മൂന്നുപേൾക്കുംചമച്ചാലും
പൊന്നുകൊണ്ടുംവെള്ളികൊണ്ടുമിരിമ്പുകൊണ്ടുമോരോ
ന്നും
ഉന്നതമായിരിക്കേണം വിസ്തൃതമായിരിക്കേണം
പിന്നെവേണ്ടുന്നവസ്തുക്കളതിൽതന്നെ ജനിക്കേണം
നന്നുനന്നെന്നൊരുപോലെ കേളിനീളെപ്പരക്കേണം"
വെണ്മചേരും വചനങ്ങൾകേട്ടനേരം മയന്താനും
വെണ്മഴുകൊണ്ടുടൻ മൂന്നുകൊത്തിനാൻ ഭൂതലന്തന്നിൽ
വെണ്മണിമാളികോദ്യാനം പ്രൌഢവാപീതടങ്ങളും
പ്രൌഢിയോടെപുരംമൂന്നും വിളങ്ങിക്കാണായിവന്നു.
മാടവുംമണിമാടവും പതിനെട്ടുകെട്ടുനിരക്കവെ
നാടശാലകൾ ഹാടകാലയമോടുകൂടെ ഗൃഹങ്ങളും
ഘോടകാലയജാലവുംപലപേടകാലയകോടിയും
ചേടികാലയജാലപീടികവാടതോടുനാദീമഠം
കുങ്കമാലയമങ്കണങ്ങളുമങ്ങുവെൺകളിമാടവും
ശങ്കരാലയസംഘവും പലമങ്കമാരുടെവീടുകൾ
കോട്ടമാളികചെട്ടിപട്ടണമെട്ടുകെട്ടുകൾതട്ടുതൾ
മാട്ടുകൂട്ടുകളാട്ടുകൂട്ടുകളാനകുതിര ഭണ്ഡാലയം
ചണ്ഡികാമണിമണ്ഡപംശശിഖണ്ഡശേഖരമണ്ഡപം
മണ്ഡനാലയമണ്ഡപങ്ങളുമെണ്ണമില്ലതു നിർണ്ണയം
ചെമ്പകങ്ങളിരിമ്പകങ്ങൾ കരിമ്പുരംഭകരിമ്പന

ചെമ്പരുത്തിപരുത്തിപാതിരിയത്തിയിത്തിവടങ്ങളും
മന്ദമാരുതമന്ദകമ്പിതനാളികേരതരുക്കളും
സിന്ധുവാരവുമെന്നുവേണ്ടമരങ്ങളെത്ര തരങ്ങളിൽ!
ദാനവാധിപസേനകൾക്കൊരുഹാനിയില്ലൊരുനേരവും
മാനിനീജനമൊത്തുകൂടിമനോഹരേ മണിമന്ദിരേ
മീനകേതനകേളിയാടിസുഖിച്ചുകൊണ്ടുദിവാനിശം
പീനപൌരുഷമങ്ങുമിങ്ങുമിരുന്നുലീലതുടങ്ങിനാർ
മദ്യകുംഭമെടുക്കൽവച്ചുകുടിച്ചുകൊണ്ടുരസിയ്ക്കയും
ഗദ്യപദ്യമുരയ്ക്കയും പല വിദ്യകണ്ടുരസിയ്ക്കയും
മദ്ദളങ്ങളടിക്കയുംകുഴൽകൊമ്പുതാളമിടയ്ക്കയും
തിത്തിവീണകളിത്തരങ്ങൾകളിത്തരങ്ങൾതുടങ്ങിയും
പാക്കുവെററിലതുക്കുപുകയിലതിന്നുതുപ്പിയിരിക്കയും
വാക്കുതമ്മിലുരച്ചുകൊണ്ടുചിരിക്കയുംപ്രഹസിയ്ക്കയും
നല്ലകള്ളുകുടിച്ചുകണ്ണുമയങ്ങിമണ്ണിലിരിക്കയും
നല്ലപാട്ടുകളൊട്ടുപാടിയൊടുക്കമൊട്ടുപിഴയ്ക്കയും
പകിടപലതരമാടിയും പ്രകടരസമിടകൂടിയും
വികടജനമൊടുകൂടിയുംഹസനപുതുമകൾതേടിയും
മലഹരിവിരവിൽമധുരബലഹരി സരസനവരസപാടി
യും.
കലിതരസമിതിപാടിയുംകമലസുമുഖികളാടിയും
പുടവതുടൽമണികടകമുടയമണിമകുടവരമണികോടി
ഉടലിലുടനവർവാടിയും ചട്ടലമട്ടമലർ ചൂടിയും [യും
ധനവുമനവധിതേടിയുംമനുജരൊടുപടകൂടിയും
പ്രകടഭടകുലവികടകട്ടതരകഠിനരവപരിപാടിയും
തരുണിപുരമതുതേടിയും പെരിയവഴികളിലോടിയും
അനിശമവർക്കൊരുപേടിയും മനസി നഹി നഹി, ചാ
ടിയും
വിവിധബുധജനനിധനഘനനരസമധമവിധികളുപാടി
യും,

ഇത്തരം പലഘോഷഭീഷണഭൂഷണം ബഹുഭാഷണം
ചിത്തമോഹനമാം പുരത്രയമത്ര തീൎത്തു മയാസുരൻ.
എത്രയും കുതുകം കലൎന്നൊരു താരകാക്ഷനമക്ഷണം
തത്ര നിന്നഥ തമ്പിമാരൊടു ക്രൂരവേഗിരമേകിനാൻ.
"ശില്പമെത്രയുമിപ്പുരത്രയമല്പമല്ലൊരു കൌശലം;
കല്പകത്തണലിൽ പിറന്ന ദിവസ്പതിക്കുമിതെത്തുമോ?
ശില്പിമാരിലൊരുത്തനൻപുനരിപ്രകാരമൊരാലയം
തീൎപ്പതിന്നെളുതല്ല കില്ലതിനില്ല നല്ല ഗുണാംബുധെ!
എങ്കിലിന്നു ശമിക്കനീ മയശങ്കയില്ല നമുക്കഹോ
നിങ്കലെപ്പൊഴുമുണ്ടെനിക്കു പ്രസാദമെന്നു ധരിക്കനീ.
ശങ്കരൻകൃപകൊണ്ടു വേണ്ടതുമൊക്കെ വന്നു തികഞ്ഞുതെ
എങ്കിലിബ്ഭുവനം തകൎത്തു തിമൎത്തു വാഴുവനിന്നു ഞാൻ.
പാകശാസനനെപ്പിടിച്ചു കൊടിത്തടത്തിൽ മുറുക്കണം,
ലോകപാലകരോടിവന്നു പടിക്കലങ്ങു കിടക്കണം
ലോകമൊന്നു മറിച്ചുവെച്ചുടനേകശാസനമാക്കണം
വാദമില്ല നമുക്കു ചേതസി വിക്രമങ്ങൾ നടത്തണം
പട്ടണം ചില ചുട്ടെരിക്കണമൊട്ടു വെട്ടിമുടിക്കണം
തൊട്ടതൊക്കെ മുടിക്കണം പടകൂട്ടിവെക്കമെടുക്കണം.
നീക്കമില്ലിനിയക്ഷരാജനൊടിക്ഷണം പടവെട്ടണം
കാക്കൽ വന്നു വണങ്ങണം പണമുള്ളതിങ്ങു പിടുങ്ങണം
വെക്കമെങ്ങളകാപുരത്തിലിരുപ്പുമൻപൊടു പോക്കണം
പൊക്കണങ്ങളണിഞ്ഞുകൊണ്ടവനിന്നിരന്നു നടക്കണം
വരുണനുടനഥ വരണമനവധി തരണമൎത്ഥമൊരിക്കലേ
വിരുണനവനൊരു കരുണവഴുതണമത്ര നമുക്കു വരുത്തണം
മരണഭയമുടനിയലുമമരകളമരുവാൻ പണിചെയ്യണം
കരുണനഹിനഹി കരളിലൊരു കടുകോളമെങ്കിലുമിന്ന–
[ഹോ

ചന്ദ്രബിംബമെടുത്തെനിക്കൊരു ചാണയാക്കിയരയ്ക്കണം
സാന്ദ്രശീതളകോമളംപനിനീരുമുണ്ടതിലെപ്പൊഴും
താരകാവലികൊണ്ടെനിക്കൊരുഹാരമാലചമയ്ക്കണം
താരകാക്ഷനടങ്ങുകില്ലനിനച്ചതൊക്കെവരുത്തണം
ഉരഗപതികളുമമരപതികളുമനിശമെന്നെവണങ്ങണം
പരിചിലവരുടെധനവുമനവധിജനവുമനവധിതരണം
ജംഭശാസനനും തനിച്ചനിലിമ്പവൃന്ദമശേഷവും
ഡംഭുകാട്ടിഞെളിഞ്ഞിരിപ്പതു മിന്നെനിക്കിഹകാണണം
രംഭമേനകചിത്രലേഖയുമത്രവന്നുവണങ്ങണം
ശംഭുദേവപദാംബുജദ്വയമുണ്ടെനിക്കവലംബനം.

വീരനായതാരകാക്ഷനിത്ഥമോരോന്നുരചെയ്തു
പൊമ്പുരത്തിലകംപുക്കുപള്ളിമാടംമുകളേറി
അങ്ങുമിങ്ങും നടക്കുന്നോരസുരന്മാരതുനേരം
തങ്ങൾതങ്ങൾപടയോടെവന്നുവന്നുനിറയുന്നു.
ഒററവാളുംപരിചയും പത്തിവാളും കോപ്പുവാളും
മററുശൂലംകടുത്തിലവേലുചക്രംഭിണ്ഡിപാലം,
ഊററമായപരിഘങ്ങൾ തോക്കുവില്ലുംപരിചയും
കാററുവെല്ലുംശരങ്ങളുംകുന്തവുംചന്തമോടെല്ലാം,
അററമില്ലാത്തായുധങ്ങൾകരങ്ങളിലെടുത്തുംകൊ-
ണ്ടുററവരാമസുരന്മാർവന്നുചുററുംനിറയുന്നു.
മുററുമോരോപദാത്ഥങ്ങൾ കാഴ്ചവച്ചുവണങ്ങുന്നു
ചുററുമെല്ലാംനിറഞ്ഞങ്ങു തിങ്ങിനിൽക്കുന്നുഭൃത്യന്മാർ.
ഉള്ളിൽപേടിയുംതേടിചിലമന്ത്രിപ്രവരന്മാർ
പള്ളിത്ത്രാമ്പിമേലേറിത്തിരുമുമ്പിൽചെന്നുമെല്ലെ,
പള്ളിക്കട്ടിലിൻതാഴെനിന്നുമൂക്കിൽവിരൽരണ്ടും
തള്ളിക്കൊണ്ടുകാര്യങ്ങളുണർത്തിച്ചുവസിക്കുന്നു.
ചൊല്ലുന്നുനൃപതിക്കുതല്ലുന്നസചിവന്മാർ,

തല്ലുന്നനൃപതിക്കുകൊല്ലുന്നസചിവന്മാർ,
കൊല്ലുന്ന നൃപതിക്കു തിന്നുന്ന സചിവന്മാ,-
രെല്ലാമിങ്ങിനെതന്നെ ചൊല്ലുന്നുമതിമാന്മാർ.
ക്രൂരനാമസുരന്റെകാര്യക്കാരവരേററം
ക്രൂരന്മാർപലമീശക്കൊമ്പന്മാരൊരുപോലെ
ദൂരവേപഞ്ചപുച്ഛമടക്കിക്കൊണ്ടുചെന്നിട്ട-
ങ്ങീരേഴുഭുവനത്തെമുടിപ്പാനാഗ്രഹത്തോടെ,
ഒരുത്തൻചെന്നൊരുകാര്യംധരിപ്പിപ്പാൻ തുടങ്ങുമ്പോൾ
കരുത്തുള്ളയജമാന്മാർ വിരുദ്ധമായുരചെയ്യും
കരത്തിൽനാലെട്ടത്തങ്ങുകൊട്ടത്താൽ കാര്യമൊട്ടെല്ലാം
വരുത്തും ശീലമവ്വണ്ണംവിരവോടുധരിച്ചാലും
ഒടുങ്ങാതുള്ളൊരുവൈരംസുരന്മാരിൽപണ്ടുപണ്ടേ
തുടങ്ങീമാനസത്താരിൽ അടങ്ങുന്നില്ലതുമൂലം
കടുകോപം കലർന്നോരുതാരകാക്ഷനതുനേരം
കടക്കണ്ണുചുവത്തിക്കൊണ്ടുരചെയ്താനിപ്രകാരം
"കാര്യബോധം തികഞ്ഞുള്ള കാര്യക്കാർ ധരിക്കേണം,
കാര്യമൊന്നങ്ങുരചെയ്വാൻതുടങ്ങുന്നുഞാനമിപ്പോൾ
വീര്യമേറുംമുകുന്ദന്റെ ശക്തികൊണ്ടിജ്ജനമെല്ലാം
നാരിമാരെന്നതുപോലെഭയപ്പെട്ടുവസിക്കുന്നു
നാണമെന്നും ശൗര്യമെന്നും ബോധമെന്നുംവീര്യമെന്നും
വേണമെന്നിജ്ജനങ്ങളിലൊരുത്തർക്കുംമനസ്സില്ല.
പ്രാണനിക്കൂട്ടിലുള്ളപ്പോൾ താണിരിപ്പാനെളുതല്ല
ആണിനത്രേ പിറന്നുള്ളു ഞങ്ങളെന്നുധരിച്ചാലും.
ദാനവന്മാരിളപ്പെട്ടും വാനവന്മാർബലപ്പെട്ടും
ഞാനിരിക്കെ ഭവിക്കില്ല, നൂനമെന്നായുധത്താണെ.
ആനനംനാലുള്ളവന്റെ വരംകൊണ്ടിജ്ജഗത്തെല്ലാം
ഞാനൊരുത്തൻജയിച്ചീടാമത്രചാകില്ലറിഞ്ഞാലും.
സർവ്വദേവാധിപത്യത്തെനിർവ്വഹിച്ചമരുവുന്ന

പൎവ്വതാരിക്കൊരുകൂട്ടം ഗൎവ്വുപാരംമനക്കാമ്പിൽ
സൎവ്വധൂമാരോടുകൂടിസൎവ്വകാലംരമിക്കുന്ന
ദുൎവ്വിചാരപ്പെരുമാളിന്നുവിതന്നിൽ പതിക്കേണം.
പണ്ടുപണ്ടേ ഇവൎക്കെല്ലാമിജ്ജനത്തെക്കൊണ്ടുനന്നായ്
ചെണ്ടകൊട്ടിക്കണമെന്നുണ്ടുള്ളിലോരോമനോരാജ്യം.
കണ്ടുകൊള്ളാമിനിരണ്ടുദിവസത്തിനകമെല്ലാം.
കണ്ടവേണ്ടാസനംചെയ്താലിണ്ടലുണ്ടാംവിരവോടെ
വേണ്ടവേണ്ടാഎന്നുവച്ചിട്ടൊക്കെയുംഞാൻ ക്ഷമിക്കുന്നു,
വേണ്ടതെന്തെന്നറിയാഞ്ഞിട്ടല്ല മന്ത്രീശ്വരന്മാരെ.
അച്ഛനുള്ളന്നിവരുടെപിച്ചയേതുംഫലിച്ചില്ല.
പൂച്ചയെക്കണ്ടെലിപോലെ വിറച്ചുംകൊണ്ടിരുന്നല്ലോ.
അച്ഛനേയുമിവർതന്നെതച്ചുകൊല്ലിച്ചതുംപിന്നെ
അച്ചതിവുനിനയ്ക്കുമ്പോളുച്ചകോപം ജ്വലിക്കുന്നു.
പങ്കജബാണനെപ്പണ്ടുശങ്കരന്റെകനൽക്കണ്ണിൽ
ശങ്കകൂടാതെചാടിച്ചാർ ഹുങ്കൃതിക്കാർപലർകൂടി
സന്ന്യസിച്ചഭഗവാനെക്കൊണ്ടുവേളികഴിപ്പിച്ചു;
മുന്നിലെകൈതവംപാരംകണ്ടതുംകേട്ടതുമില്ല.
എന്നുവേണ്ടാശചീകാന്തനൊത്തവണ്ണംകാൎയ്യമെല്ലാം,
അന്നുവെട്ടംവാൾക്കുനെയ്യിട്ടിരിക്കുന്നുലോകരെല്ലാം
ദന്തശൂകാധിപനായ വാസുകിയെക്കയറാക്കി,
മന്ദരപൎവ്വതത്തേയും മത്തുമാക്കീട്ടന്നൊരുനാൾ,
പാൽക്കടലിൻ നടുവിലിട്ടാക്കമോടെവലിച്ചപ്പോൾ
വെക്കമോരോ പദാൎത്ഥങ്ങളതിങ്കൽനിന്നുത്ഭവിച്ചു.
കല്പവൃക്ഷങ്ങളുണ്ടായി,നല്ലപെണ്ണുങ്ങളുണ്ടായി,
ശില്പമോടേനാലുകൊമ്പുള്ളാനയും വന്നാശുപൊങ്ങി;
അത്ഭുതയാം സുരഭിയും, ലക്ഷ്മിയും, ചന്ദ്രനും,പിന്നെ

കെൽപ്പുപാരം തികയുന്ന നല്ല വെള്ളക്കുതിരയും;
ഇത്തരം നല്ല വസ്തുക്കൾ ദാനവന്മാർ കയ്യിലാക്കി
അത്രമാത്രമൊന്നുപോലുമിജ്ജനത്തിന്നു തന്നില്ല.
ശങ്കരന്നുമതിലൊന്നും കൊടുത്തില്ലെന്നതേയല്ല
ശങ്കവിട്ടു ഭഗവാനെ കാളകൂടം കുടിപ്പിച്ചു.
ആരു ചൂടും ഭഗവാങ്കൽ ക്രൂരമില്ല ദേവകൾക്കു്
നൂറുകൂട്ടം പറഞ്ഞീടാമിപ്രകാരം കൈതവങ്ങൾ
ചീറുമിപ്പോളിതിലൊന്നു പറയുമ്പോളിവരെല്ലാം
മറവുമെല്ലാമിനിമേലിൽ ദേവകടെ ദുരാചാരം
എത്രപൊന്നും പണങ്ങളും ഛത്രവും ചാമരങ്ങളും
പാത്രവും ചെല്ലവുമെല്ലാം നല്ലരത്നക്കല്ലുകളും
വൃത്രവൈരിപുരം തന്നിൽ മെത്തയേറിക്കിടക്കുന്നു!
തത്ര തത്ര നടന്നോരോന്നിരക്കുന്ന കപാലിക്കു്
അത്രമാത്രം കൊടുപ്പാനും മനസ്സില്ല ശഠന്മാർക്കു്.
നേത്രമേറുന്ന രാജാവിന്നതിന്നേതും കൂട്ടമില്ല.
അസ്ഥിമാലയെടുത്തീശൻ മുത്തുമാലയണിയുന്നു
വസ്ത്രമില്ലാഞ്ഞുടൻ നല്ല കൃത്തിതന്നെയുടുക്കുന്നു,
ചെമ്പകപ്പൂമലരില്ലാഞ്ഞമ്പിളിത്തെല്ലു ചൂടുന്നു,
ചന്ദനമില്ലതുമൂലം വെണ്ണീർകൊണ്ടണിയുന്നു
മേളമേറും കലർന്നോരു വാഹനമില്ലതുകൊണ്ടു്,
കാളകണ്ഠൻ ഭഗവാനും കാളയേറി നടക്കുന്നു.
ആളുമില്ല വാളുമില്ല കാമവൈരിക്കതുമൂലം
കാളിയേയും കൂളിയേയും തുണകൊണ്ടു നടക്കുന്നു.
ഇപ്രകാരമിരിക്കുന്ന സുപ്രകാശസ്വരൂപിക്ക-
ങ്ങപ്രിയത്തെ വരുത്തുന്ന ദുഷ്പ്രഭുക്കൾക്കിന്നു തന്നെ
നിഷ്പ്രകാശം വരുത്തേണം ക്ഷിപ്രമൊന്നു ധരിച്ചാലും
ദുഷ്പ്രതാപന്മാരിദാനീം ദുഷ്പ്രതിജ്ഞ തുടങ്ങുണ്ടാ
വിപ്രജാതികളോടോരോ വിപ്രമാഥം തുടങ്ങേണം.

മൽപ്രതാപംകൊണ്ടുലോകക്കപ്രിയങ്ങൾഭവിച്ചാലും
അപ്രമാഥീതാരകാക്ഷനുൾപ്രകമ്പം തരിമ്പില്ല.
പൊൻപുരത്തിലിരിക്കുന്നഞാനുമെന്റെഭടന്മാരും
ഉമ്പർകോന്റെ നാട്ടുപാടെമുടിപ്പാനും തുടങ്ങുന്നു.
തമ്പിയായ കമലാക്ഷൻ വെള്ളിഗേഹേവസിച്ചുകൊ-
ണ്ടിമ്പമോടെ ഭൂമിതന്നിൽ പലനാശം വരുത്തേണം.
ഇരിമ്പുമന്ദിരേ വിദ്യുന്മാലിതാനും പാലുകാച്ചി
തരിമ്പും പേടികൂടാതെ ചെന്നു പാതാളലോകത്തെ
പെരുമ്പാമ്പന്മാരെയെല്ലാമൊരുമ്പെട്ടുകരംകൊണ്ടു്
കരിമ്പിൻതണ്ടെന്നപോലെ പിടിച്ചൊക്കെപ്പിഴി-
[യേണം"

ഇത്തരമങ്ങുരചെയ്തൊരുദാനവ
സത്തമനെത്തിനട്ടു ത്രിജഗന്തൊടും
ഒത്തുതകത്തുതിമത്തുപുറപ്പെട്ടു
സത്വരമങ്ങുവിളിച്ചുപുളച്ചഥ
ചെണ്ട, പെരുമ്പറ, കാളം, കടുന്തുടി
പണ്ടകവും, പലപാണ്ടിമേളങ്ങളും,
പപ്പും, തകിലും, മുരശ്ശും, മരങ്ങളും,
അപ്പടഹങ്ങളനേകാനകങ്ങളും,
മംഗളവാദ്യങ്ങൾ, ശംഖം, മൃദംഗവും,
ചേങ്ങില, നല്ലുഡമരുപ്രയോഗവും,
ഝർഝരവാദ്യങ്ങൾ, ഝല്ലരി, വല്ലകി,
നിസ്സ്വരഘോഷം കുറയ്ക്കുന്ന ദുന്ദുഭി
ഡിണ്ഡിമ, മെന്നിവവാദ്യഘോഷങ്ങളാ-
ലണ്ഡകടാഹംമുഴക്കിപ്പുതുക്കവെ
മുമ്പിലകമ്പടികൂടിനടക്കുന്ന
വമ്പുപെരുത്തോരസുരപ്പടകളും,
അമ്പതുവെള്ളം കുതിരപ്പടകളും,

അമ്പോടനേകം ഭിരഭപ്പടകളും,
വെട്ടിത്തട്ടുപിടിച്ചുകളിക്കയും,
തട്ടിവിളിച്ചുപുളച്ചുനടക്കയും
എട്ടുദിഗന്തരം പൊട്ടുമാറങ്ങനെ
വെട്ടിച്ചിരിക്കയും തട്ടിത്തിരിക്കയും
ബ്രഹ്മാണ്ഡഭാണ്ഡം മുഴങ്ങിത്തുടങ്ങി
ബ്രഹ്മാവുതാനും കുഴങ്ങിമയങ്ങി
ശൈലങ്ങളേഴും കുലുങ്ങിവിളങ്ങി
പാലാഴിക്കൂടക്കലങ്ങിവിളങ്ങി
ഭൂലോകമെല്ലാം നടുങ്ങിത്തുടങ്ങി
മാലോകരെല്ലാം മടങ്ങിമയങ്ങി
കാററും പൊടിയും പരന്നുനിരന്നു.
മാററലരെല്ലാമിരുന്നുനിരന്നു.
കാട്ടും പടലുമുടഞ്ഞുമിടിഞ്ഞും
കാട്ടുംമൃഗങ്ങളിടഞ്ഞുംതടഞ്ഞും

നടക്കുംവാളെടുക്കുംവാളെടുക്കും തമ്മിലക്കൂട്ടം
തടുക്കുംവന്നടുക്കും കൈമിടുക്കുംകാട്ടുമോരോന്നേ
ഇരിക്കും സഞ്ചരിക്കും നിരന്തരയ്ക്കും ദാനവക്കൂട്ടം
തിരിക്കും സംഹരിക്കും കേസരിക്കും പേടിയുണ്ടാക്കും
കളിക്കും ചിലരൊളിക്കും ചിലരിരിക്കും തങ്ങളിൽതന്നെ
വിളിക്കും ചിലരിളിക്കും, കൈകൾകൊണ്ടിട്ട്
വിലക്കും ചിലരലയ്ക്കും ചിലരുലയ്ക്കുംനല്ലശൈലങ്ങൾ,
പിണങ്ങും ചിലരിണങ്ങും ചിലർവണങ്ങുംതമ്പുരാന്മാരെ

ഇത്തരംപലഘോഷമാന്നൊരു ദൈത്യസേന
[കളോട്ടടൻ
ഒത്തുകൂടിനതാരകാക്ഷമഹാസുരൻബഹുപൌരുഷൻ
തമ്പിമാരൊടുയാത്രചൊല്ലിയനുഗ്രഹിച്ചുപതുക്കവേ
ഉമ്പർകോനുടെനാടുനോക്കിനടന്നകാഞ്ചനക്കോട്ടയിൽ

മാനമൊക്കെനിറഞ്ഞുറഞ്ഞിടതിങ്ങിവിങ്ങിനപൊടി
കളും
മാനമോടുയരപ്പിടിച്ചനിവത്തിനിത്തിനകുടകളും
ദാനവാരി പൊഴിഞ്ഞിഴഞ്ഞുവഴിഞ്ഞവാരണഘടകളും
ദാനവാരിജയംനിനച്ചമനംമദിച്ചൊരുനടകളും
ചട്ടതൊപ്പികളിട്ടുകെട്ടിയുടൻ ധരിച്ചൊരു തടികളും
പൊട്ടിവീണുപൊടിഞ്ഞുപൊങ്ങിനഭൂഷണങ്ങടെ
(പൊടികളും
വട്ടമിട്ടുതുടൻകൊട്ടുകളൊട്ടിടയ്ക്കിടവെടികളും
തൊട്ടുതൊട്ടുതടഞ്ഞിടഞ്ഞുനിരന്നനിന്നൊരുകൊടികളും
താരകാക്ഷപടജ്ജനങ്ങളുടൻകടന്നസുരാലയേ
ഘോരകമ്മമനേകമങ്ങുതുടങ്ങിയോരുദശാന്തരേ
പാരമുള്ളിലിയന്നപേടികലന്നുദേവകളേവരും
ഉമ്പർകോനേ തമ്പുരാനെമുടിഞ്ഞുനമ്മുടെരാജ്യം
വമ്പരായുള്ളസുരന്മാർവന്നുകൂടിപലക്രൂട്ടം
പൊമ്പുരക്കാരനെക്കണ്ടുഭയപ്പെട്ടുഞങ്ങളെല്ലാം
തുമ്പിപോലെപറന്നോരോകോണിലെല്ലാമൊളിക്കുന്നു
ദുഷ്ടർവന്നുനിരക്കുന്നുകഷ്ടമോരോന്നുരയ്ക്കുന്നു
പുഷ്ടിയെല്ലാംകുറയ്ക്കുന്നു ശിഷ്ടരെയുംതടുക്കുന്നു.
നാശമോരോന്നുരയ്ക്കുന്നുമീശയെല്ലാംവിറയ്ക്കുന്നു
രോമമെല്ലാം ഓരോന്നായ് വിറവിറ വിറയ്ക്കുന്നു
നന്ദനത്തിൽകടക്കുന്നു ചന്ദനങ്ങളൊടിയ്ക്കുന്നു.
മന്ദിരങ്ങളും പൊടിക്കുന്നുകന്ദരങ്ങളുടയ്ക്കുന്നു
കളിത്തട്ടിൽകരയേറിഞെളിഞ്ഞങ്ങുവസിക്കുന്നു.
കളിക്കുംകാമിനിമാരോടൊളിച്ചുകൊണ്ടടുക്കുന്നു.
അഭ്രഗംഗാതടംതന്നിൽവിഭ്രമിച്ചുനടക്കുന്ന

* അഭ്രമുവല്ലഭൻതന്റെ ശുഭ്രദന്തേപിടിക്കുന്നു.
വിത്തമെല്ലാംമടിയാതെകുത്തിവാരിക്കളയുന്നു
പത്തുലക്ഷംദനുജന്മാർ പത്തനങ്ങൾവളയുന്നു,
കാത്തുനിൽക്കുന്നവരെല്ലാമേത്തമിട്ടുവലയുന്നു,
കാൽത്തളിരിൽവീണുവന്ദിക്കുന്നവരിൽതെളിയുന്നു,
പാത്രമെല്ലാമുടയ്ക്കുന്നുഗാത്രമെല്ലാംതകൎക്കുന്നു
ക്ഷേത്രതീൎത്ഥങ്ങളിലെല്ലാംമൂത്രമങ്ങുപെടുക്കുന്നു.
ഇജ്ജനത്തിനിതുപാരം ലജ്ജയെന്നുധരിച്ചാലും
ദുൎജ്ജനത്തോടിളപ്പെട്ടാലിജ്ജനനംവൃഥാതന്നെ
ഉള്ളിലോരോകപടങ്ങളുള്ള ശത്രുജനത്തിന്റെ
തുള്ളലുംകണ്ടിങ്ങിരിപ്പാനുള്ള ധൈൎയ്യംനമുക്കില്ലാ.
വമ്പടവന്നടുക്കുമ്പോൾതടുക്കാൻശക്തിയില്ലെങ്കിൽ
ചെമ്പിലെച്ചോറുതിന്നുന്നഞങ്ങളെക്കൊണ്ടെന്തു കാൎയ്യം?
ഭവ്യരായുള്ളയജമാനന്മാരിരിക്കെനമുക്കെല്ലാം
ദ്രവ്യമില്ലാഞ്ഞൊരുനാളുംതോൽവിയുണ്ടാകയുമില്ലാ
ആയുധങ്ങൾവേണമെന്നാലായതിനും ദണ്ഡമില്ലാ
കായദണ്ഡത്തിനുംപിന്നെത്തായമുണ്ടാംതുടങ്ങുമ്പോൾ.
ഒന്നുകൊണ്ടുമിവരോടുതോൽക്കുമാറില്ലടിയങ്ങൾ
ചെന്നുകണ്ടാലറിഞ്ഞീടാമെന്തിനിത്രപറയുന്നു.
എന്നുകണ്ടുവിരുതുകളുണൎത്തിക്കുന്നവരെച്ചെ-
ന്നൊന്നടിച്ചാനൊരുദൈത്യൻപിടിച്ചുകൊണ്ടങ്ങുപോ
യാൻ.
വാസവന്താനതുകണ്ടുപേടിപൂണ്ടുവിറച്ചുകൊ
ണ്ടാസനത്തെവെടിഞ്ഞോടിത്തിരിച്ചാനങ്ങൊരു ദിക്കിൽ

* അഭ്രമു=കിഴക്കേ ദിക്കരിണി, അഭ്രമുവല്ലഭൻ=ഐരാവതം. അഭ്രമുവിനു, മേഘങ്ങളിൽ വൎത്തിക്കുന്നതു്, ആകാശത്തിൽ ഒതുങ്ങി നിൽക്കുന്നതു്, ഭൎത്താവിനെ വിട്ടുപിരിയാത്തതു് എന്നിങ്ങനെ വ്യുൽപത്തി.

ഹാസമോടെദാനവന്മാർനിറഞ്ഞുമന്ദിരംതോറും
ദാസിമാരെപിടിപെട്ടുതാഡനംക്രട്ടിയാരപ്പോഠം
എങ്ങുപോയിശചീദേവി? മേനകേനീയെങ്ങുപോയി?
നിങ്ങളാരുംകുഴങ്ങേണ്ടായിങ്ങുപോർിൻമടിയാതെ.
ഞങ്ങടെതമ്പുരാനാകുംതാരകാക്ഷനരുഠംചെയ്തു
നിങ്ങടെനൃത്തവുംപാട്ടുംഭംഗിയിൽകാണണമെന്നു്
പൂർവ്വദേവാധിപന്മാരാമിജ്ജനത്തോടിടപെട്ടാൽ
സർവ്വസൌഖ്യങ്ങളുംപോന്നുമേല്ക്കുമേലേഭവിച്ചീടും.
ഉർവ്വശീഗർവുകാട്ടാതെനിർവ്വിവാദംസുഖിച്ചാലും
സർവ്വദാസർവ്വലോകങ്ങഠക്കാധിപത്യാംപുരന്മാക്കു്
ഇത്തരമങ്ങൊരുക്രട്ടംദാനവന്മാരുരയ്ക്കുമ്പോഠം
ഉത്തരം ചൊല്ലുവാനാക്കുംവിരുതില്ലാതായിവന്നു,
വൃത്രഹന്താവതുനേരംക്രുദ്ധനായിപ്പുറപ്പെട്ടു.
യുദ്ധസന്നാഹവുംക്രട്ടിപടക്കൊട്ടുംകൊട്ടിയാത്തു
സിദ്ധവിദ്യാധരന്മാരുംകിന്നരന്മാർചാരണന്മാർ
സാദ്ധ്യവൃന്ദംയക്ഷവൃന്ദംദിക്കിലെനായകന്മാരും
തത്രമുപ്പത്തിമുക്കോടിദേവസംഘം പുറപ്പെട്ടു.
ബദ്ധകോലാഹലംചെന്നുവിളിച്ചുദാനവന്മാരെ
ക്രടലപ്പാഴരേധാർഷ്ട്യംക്രട്ടുകില്ലെന്നറിഞ്ഞാലും
ഗ്രദ്ധവൃത്തിതുടങ്ങേണ്ടക്രട്ടണംസംഗരംതന്നെ.
നിങ്ങളുംഞങ്ങളുംക്രടിപ്പടയണിക്കിറങ്ങുമ്പോഠം
തങ്ങളിലുള്ളഭേദങ്ങഠപലക്കുംബോധിക്കുമല്ലോ.
ഇത്ഥമോരോവീരവാദംപറഞ്ഞുകൊണ്ടതുനേരം
ബദ്ധകോപംസുരന്മാരുമസുരപുംഗവന്മാരും
യുദ്ധഘോഷംമുതിത്താരങ്ങൊത്രയുംഘോരമാംവണ്ണം
തത്രവന്നുനാരദനുംകണ്ടുകണ്ടുരസിക്കുന്നു.
പടകളിരുപുറമാശുക്രടിപടഹചടചടഘോഷമാടി

പട്ടത്തേടിനപലരുംകൂടിപരിചൊടസുരകളേററുചാടി
അമരതരുണികളേററമോടിഅസുരതരുണികൾനിന്നു
പാടി
അരികളോടി,വഴികൾതേടി,അമരവരമുഖമൊന്നുവാടി
അഖിലമുനികളകന്നുകൂടി സഖികളൊരുവഴിയാത്രതേടി
അമരകൊടിവഴികൾതേടിഅധികമവരുടെമനസി
പേടി.
അമരവരുടെകുസുമവാടീകമലനികരവുമൊന്നുവാടി
അസുരകൊടിവഴികൾതേടിഅരികളുടെ പടചേർന്നുകൂടി
പോരിന്റെപൊലിമകളോരോന്നുരചെയ്‌വാൻ
പോരാനേരവും,പിന്നെതീരാശേഷംചൊന്നാൽ.
പാരാതെദനുജന്മാർനേരേചെന്നടുക്കുമ്പോൾ
ഓരോരോസുരന്മാരങ്ങോരോരോദിക്കിലേക്കോടി.
താരകാക്ഷനും വന്നുചേരുന്നദശയിങ്കൽ
തേരീന്നങ്ങുടൻചാടിദ്ദൂരത്തിന്നുംപോയി.
വീരന്മാരസുരന്മാരോരോരോമന്ദിരംതന്നിൽ
ആരുംപണ്ടറിയാതെസാരമായിരിക്കുന്ന
ഭൂരിദ്രവ്യസംഭാരംകോരിക്കൊണ്ടുപോകുന്നു.
ദാരിദ്ര്യാവസ്ഥയെല്ലാം കളയുന്നുസുഖിക്കുന്നു
ഈരേഴുഭുവനത്തിലാരുമില്ലവരുടെ
നേരേനില്പതിനെന്നുതീരുന്നുദിനംതോറും.
പാരംഭീതരാംജംഭവൈരിക്കാസുരന്മാർക്കും
ഭീരുക്കളെന്നുതന്നെ പേരുംവീണിതക്കാലം.
ചേരുന്നസുഖമെല്ലാമാരോമൽക്കനിവോടെ
സ്വൈരമേവരുത്തിക്കൊണ്ടാരോടുംകുറയാതെ,
വീരനാംതാരകാക്ഷൻമേരുപർവ്വതേവാണു.
നേരംപോക്കിനു നല്ലനാരിമാരുടെകൂത്തും

ശാരികാമൊഴികളും ചാരുവാംവിലാസവും
സാരസ്യങ്ങളുംമേളിച്ചോരോരോകേളിയുമാടി
വീര്യസൌഖ്യവുംകിട്ടിധീരൻവാണിതക്കാലം.

പാരിടംമുടിപ്പാനായാരാഞ്ഞുനടക്കുന്ന
ശൂരനാംകമലാക്ഷൻക്രൌൎയ്യങ്ങളിനിച്ചൊല്ലാം.
വെള്ളിക്കോട്ടയിൽവാഴും കമലാക്ഷനവനിയി-
ലുള്ളമാനുഷരുടെനാടുകളുംവീടുകളും
കൊള്ളിവച്ചെരിക്കുന്നുനീളെസഞ്ചരിക്കുന്നു
ഉള്ളത്തിൽനിറഞ്ഞേററം കൊള്ളാതെവഴിയുന്ന
കള്ളംകൊണ്ടൊരിക്കിലുമെള്ളോളംഭയമില്ല.
കള്ളന്മാരൊരുകൂട്ടം ഭൃത്യന്മാരവർപിന്നെ
കള്ളിനുംകവൎച്ചിനും തിരഞ്ഞങ്ങുനടക്കുന്നു
ഭള്ളേറെനടിക്കുന്നുമുള്ളേറെപ്പറയുന്നു
കള്ളേറെക്കുടിക്കുന്നു പിള്ളേരെപിടിക്കുന്നു.
മല്ലന്മാരുടെപടവില്ലുംബാണവും കുന്തം
എല്ലാംകൂൎത്തുമൂൎത്തുള്ള പല്ലുംഘോരമാംദൃഷ്ടി
ത്തെല്ലുംകൈകളാലോരോകല്ലുംകണ്ടുപേടിച്ചു
കൊല്ലുംനമ്മളെ വന്നുതല്ലും നമ്മുടെയെല്ലാ
മെല്ലുംതച്ചുപൊട്ടിക്കും തെല്ലും സംശയമില്ല.
നെല്ലുംപാത്രവും പിന്നെച്ചെല്ലുംപെട്ടകംനല്ലൊ
രില്ലുംഗോക്കളുമിവയെല്ലാമങ്ങുപേക്ഷിച്ചു
മെല്ലെഗാത്രവുംകൊണ്ടു വല്ലദിക്കിനുംപോകെ
ന്നെല്ലാമാനുഷന്മാരും ചൊല്ലിധാവതിചെയ്തു.
വായെല്ലാംപിളൎന്നുകൊണ്ടസുരന്മാരടുക്കുമ്പോൾ
നായന്മാർതെരുതെരെപ്പായുന്നുപലർകൂടി.
പായുംകട്ടിലുംവീടും പോയെന്നാകിലുംതന്റെ
കായംപോരുമെന്നത്രെ നായന്മാർനിനയ്ക്കുന്നു.

ചുമരുണ്ടെങ്കിലെനല്ലചിത്രമൊള്ളുധരിച്ചാലും
ചോറുണ്ടെങ്കിലേ നല്ലകറികൊണ്ടുകണക്കൊള്ളു.
അയ്യൊദുഷ്ടരിക്കൂട്ടം വന്നടുക്കുന്നേരമെന്റെ
കയ്യിൽ വാളുമില്ലാഞ്ഞു തടുപ്പാനാളുമില്ലാഞ്ഞു
പയ്യുകുത്തുമ്പോഴിപ്പഞ്ചാക്ഷരംകൊണ്ടുകണക്കുണ്ടോ?
പൊയ്യൊന്നേ ഇനിക്കുള്ള കയ്യുരോടുകണക്കുള്ളു.
കോട്ടക്കാരനുംവന്നു വീട്ടിലായെന്നതുകേട്ടു
ചോട്ടക്കാരനെന്തെല്ലാം പിണയ്ക്കുന്നെന്നറിഞ്ഞില്ല.
കൂട്ടക്കാരെയുമെല്ലാം പിരിഞ്ഞിപ്പോളിജ്ജനങ്ങൾ
ആട്ടക്കാരുടെകൂട്ടു നാടുവിട്ടുനടക്കുന്നു.
പണ്ടുവീട്ടിൽപരാധീനംകൊണ്ടു കൊച്ചായിരുന്നപ്പോൾ
കണ്ടദാസപ്രവൃത്തിചെയ്തുണ്ടവൻ ഞാനറിഞ്ഞാലും
കണ്ടമെല്ലാമത്രമാത്രംകൊണ്ടു ഞാനിന്നലെത്തന്നെ
രണ്ടുപേക്കും ചിലവിന്നുവേണ്ടനെല്ലുംവിളയുന്നു
ചെണ്ടകൊട്ടിനമുക്കിപ്പോൾ കണ്ടകന്മാർവിളവെല്ലാം
കൊണ്ടുപോകുന്നതുമിന്നു കണ്ടിരിപ്പാറായിവന്നു.
ഉണ്ടചോറുമറന്നോരൊ കുണ്ടിലായിച്ചമഞ്ഞല്ലൊ
കണ്ടുകൊൾവിൻകർമ്മദോഷംതൊണ്ടനെന്നുപേരുമായി!
നാശംകാൺകെടോ രണ്ടുകാശിനുംമുതലില്ല
കാശിക്കുതിരിപ്പാനൊ ദേശങ്ങളറിവില്ല.
ഇങ്ങിനെയൊരുകൂട്ടംമനുജന്മാർപറഞ്ഞിട്ടു
മങ്ങിനമുഖത്തോടുംവനന്തോറുംനടക്കുന്നു.
ധാത്രിയിലതുകാലം വധംനിള്ളഭവിക്കയാൽ
എത്രയുംപേടിയുണ്ടാക്കുംചോരയുംമാംസഗന്ധവും
ഓരോരോപ്രദേശത്തു പാരാതെനിറഞ്ഞപ്പോൾ
ഘോരമാംപിശാചങ്ങൾ ഭൂതപേതാളജാലങ്ങൾ
ആരാഞ്ഞുപുറപ്പെട്ടുസഞ്ചരിക്കുന്നൊരുനേരം

ഓരോവാക്കുകൾ തമ്മിൽ പ്രാകൃതമായുരചെയ്തു
ഇത്തരംവാക്കുകൾ തമ്മിലുരചെയ്തുനടന്നു.

*   *   *   *   *   *   *

പ്രാകൃതംപറയുന്നക്കൂട്ടമനേകമിങ്ങിനെ വന്നുടൻ
ലോകവാസിജനത്തിനത്തൽവരുത്തിനാരവരെത്രയും
നാട്ടിലുംമലമൂട്ടിലും ചിലവലിയമലയുടെ ഗുഹയിലും
തോട്ടിലുംപലകോട്ടിലും ചിലപുഴകളൊഴുകിനകുഴി-
യിലും
ചെന്നുറച്ചുവിറച്ചുമനുജരൊളിച്ചുകൊണ്ടുവസിക്കയും
വന്നുദാനവരെന്നുകേട്ടുടനവിടെനിന്നുതിരിക്കയും
നിന്നുകൊണ്ടുടനസുരഭടരുടെ വൃത്തികൊണ്ടുദുഷിക്കയും
എന്നുവേണ്ടുമഹീതലങ്ങളിലമളിശിവശിവചൊൽവ-
തൊ!
താരകാക്ഷസഹോദരൻ കമലാക്ഷനെന്നമഹാസുരൻ
ഘോരമാംപടയോടുകൂടിമദിച്ചുകൊണ്ടുനടക്കയും
പാരിലുള്ള പുരങ്ങളും നഗരങ്ങളുംവിഭവങ്ങളും
സാരമായമരംതടിച്ചവടംതടാകവുമിവകളും
സർവ്വമാശുനശിക്കുമാറുചരിച്ചുകൊണ്ടുമുടിക്കയും
സർവ്വസാധുജനങ്ങളെപ്പിടിപെട്ടുകൊണ്ടുതിരിക്കയും
സർവ്വസുന്ദരിമാർവിളങ്ങിനവീടുതേടിനടക്കയും
സരസതരവളകടകപിരിവളതാലിമാലപറിക്കയും
അവനിപതികടെഭവനമഖിലവുമവനുമവനുടെക്കൂട്ടവും
തവിടുപൊടിമയമവിടെയും പുനരവനരഹിതമാക്കിയും
കനികളുരുതിഹമുനികളുരുതിഹ ധനികളുരുതിഹഗ-
ണികളും
യതികളുരുതിഹപതികളുരുതിഹസതികളുരുതിഹകൃതി-
കളും

കല്ലുമരുതിഹപുല്ലുമരുതിഹനെല്ലുമരുതിഹഭൂതലേ
ഇല്ലുമരുതിഹചെല്ലുമരുതിഹവല്ലുമരുതിഹനിശ്ചയം
നല്ലതരുണികൾതെല്ലുമരുതിഹനല്ലപുരുഷന്നിത്തരം
ചൊല്ലിയുടനടനല്ലലനവധികില്ലുകന്നഥനൾകിനാർ.
അമ്പലത്തിനകത്തുചെന്നുബലിത്തിടമ്പുപറിക്കയും
എമ്പ്രാന്തിരിയെപ്പിടിച്ചുമണിക്കിണററിൽമറിക്കയും
അമ്പലാസികളെത്തഴുത്തുപിടിച്ചുകെട്ടിയടിക്കയും
കൊമ്പനാനകളെപ്പിടിച്ചഥകൊമ്പുരണ്ടുമൊടിക്കയും
ഓത്തുചൊല്ലുകിലുണ്ടുകുററമതോർത്തുകൊള്ളുകവിപ്രരേ
കൂത്തുപാട്ടുകളാട്ടമെന്നിവകാട്ടുകിൽപിഴയപ്പൊഴേ!
കൂർത്തമൂർത്തശരങ്ങൾകൊണ്ടിഹകോർത്തുപോമുടലൊക്കവേ
ധൂർത്തുകാട്ടുകിലാർത്തിതീർത്തുനികത്തുവാനെളുതല്ലെടോ.
കുടകൾതഴകൾപിടിക്കയുംപടകളിടയിൽ നടക്കയും
പടഹമുരജമടിക്കയുംപുടവഞൊറിയൊട്ടുടുക്കയും
ഇപ്പറഞ്ഞതിലൊന്നുമേ ഇപ്രഭുക്കൾതുടങ്ങൊലാ
കല്പനയ്ക്കനുകൂലമായിട്ടിപ്പൊൾനിങ്ങൾനടക്കണം
നാട്ടിനുംനഗരത്തിനുംകാട്ടിനും കനകത്തിനും
വീട്ടിനുംവിഭവത്തിനുംമാട്ടിനുംമഹിഷത്തിനും
നായകൻകമലാക്ഷനെന്നായകാലമൊരുത്തനും
തായമാട്ടുതുടങ്ങൊലാപോയകാലമിതല്ലെടോ
തമ്പുരാനുടെകാൽത്തലത്തിൽകുമ്പിടേണമശേഷവും
വമ്പുകൊണ്ടുനടക്കുമോമുമ്പിൽവന്നുകിടക്കണം
നമ്മടാൾക്കുപണത്തിനാഗ്രഹമേററമുണ്ടതുനിർണ്ണയം
നെന്മണിക്കുപിണക്കമില്ലുകണക്കിനങ്ങൊരുനേരവും
ഒട്ടുമേചിലവിട്ടുകൂടമനസ്സുമുട്ടിനമുക്കെടോ
കെട്ടിവച്ചതിലൊട്ടുകിട്ടുമതെന്നുതന്നെനിനച്ചുഞാൻ

പട്ടുപൊന്നുപണങ്ങൾവേണ്ടതുനമ്മൾതന്നെവരുത്തണം
ഒട്ടുപെട്ടിയിലിട്ടുപൂട്ടണമൊട്ടുകോപ്പുകൾതീർക്കണം
തമ്പുരാനറിയേണ്ടനമ്മുടെഗൂഢവൃത്തികളൊന്നുമേ
വമ്പനത്രികണക്കുമില്ലകരത്തിൽവന്നതിനെന്നിയേ
പത്തനങ്ങൾകവർന്നുകിട്ടിയവിത്തമിങ്ങുവരുന്നതിൽ
പത്തിലൊന്നുകൊടുക്കണംനൃപനത്രപോരുമിതറികെടൊ
പടിക്കൽപാറപോന്നെങ്കിൽപാതിതേവർക്കെന്നപോലെ
തുടങ്ങുംനമ്മളോടിങ്ങുയജമാനന്മാരുമെല്ലാം
ഇടയ്ക്കുംവേണമിക്കൂട്ടംപടയ്ക്കുംവേണമിക്കൂട്ടം
കൊടുക്കുംനേരമൊട്ടെല്ലാംമടിക്കുംതാനുമെന്നാലും
മിടുക്കുണ്ടെങ്കിലൊട്ടെല്ലാംകിടയ്ക്കുംഭോഷനെന്നാലും
ഉടുക്കുംവസ്ത്രവുംകൂടെപ്പിടുങ്ങുംമന്ത്രിവീരന്മാർ.
കടക്കേണംവീടുതോറുംനടക്കേണംനാടുതോറും
മുടക്കേണംയാഗമെല്ലാംമടക്കേണംദ്രവ്യമെല്ലാം
മുടിക്കേണംഭൂമിലോകംപിടിക്കേണംനാരിമാരെ
അടിക്കേണംമാനുഷരെകടിക്കേണംമാംസഖണ്ഡം
കുടിക്കേണംകടുംചോര തടിക്കേണംദേഹമേറ്റം
നടക്കേണംഉജ്ജാടോപംതുടങ്ങേണംമഹാഘോഷം
കയ്യിലേധനമുണ്ടാക്കാൻതക്കവണ്ണംതുടങ്ങേണം
കയ്യിലില്ലാത്തവൻതന്നിൽനായ്ക്കുമില്ലാബഹുമാനം.
മന്നവന്മാരുടെനല്ലമന്ദിരങ്ങളകംപുക്കു
പൊന്നുവെള്ളിത്തരംകണ്ടാലൊന്നുപേക്ഷിക്കയുംവേണ്ടാ.
എന്നിതെല്ലാം പലക്കൂട്ടംപറഞ്ഞുകൊണ്ടസുരന്മാർ
മന്നിലോരോദുഷ്ടകർമ്മംതുടങ്ങിപിന്നെയുമെല്ലാം.
ബ്രാഹ്മണൻക്ഷത്രിയൻവൈശ്യൻശൂദ്രനുമിന്നാലു ജാതി
ധർമ്മമെല്ലാമുപേക്ഷിച്ചുഗമിച്ചുവെന്നതേവേണ്ടു.

നാട്ടവിട്ടുനടപ്പാനായ്ത്തുടങ്ങുമ്പോളൊരുക്കൂട്ടം
വീട്ടുതോറും മററുള്ളോരുമിരുന്നോരോന്നുരയ്ക്കുന്നു.
ഇന്നലെയുമസുരന്മാർവന്നുപോലിങ്ങൊരുവീട്ടിൽ
കൊന്നുപോലീച്ചരച്ഛാരെതിന്നുപോലശ്ശുവമെല്ലാം.
നന്നുപോലിജ്ജനംതിന്മാനെന്നുപോലിന്നു കേൾക്കുന്നു
വന്നുപോമിന്നത്തുപോലെനിന്നുപോയാലിളക്കാതെ.
വീട്ടിൽവന്നുകമലാക്ഷൻക്കൂട്ടമെന്നുകേട്ടനേരം
ക്കൂട്ടമില്ലാകൊച്ചുകോന്തിച്ചേട്ടനേത്തും മനക്കാമ്പിൽ
അച്ഛനിപ്പോളേകദേശംവയസ്സെൺപത്തിനാലായി.
കാഴ്ചയില്ലാകണ്ണിനൊട്ടും ചെവിരണ്ടുംകേട്ടുകൂടാ
കാഴ്ചകാണ്മാനുള്ളമോഹംകിഴവച്ഛാക്കെന്തുപാരം!
പല്ലുപോയിട്ടെത്രനാളായയാക്കുമില്ലാപരമാർത്ഥം.
കല്ലുകൊണ്ടുചതച്ചാലുംവെററതിന്മാനെളുതല്ലാ
കൊല്ലുവാനിന്നസുരന്മാർവന്നുവന്നെതറിയാതെ
മെല്ലെമെല്ലെപ്പുറപ്പെട്ടാനെന്നൊരുത്തനുരയ്ക്കുന്നു.
പത്തുന്തുറുദനുജന്മാർ വീട്ടുകുത്തിത്തകക്കുമ്പോൾ
ഉത്തരത്തിൻമുകളേറിപാത്തുപോലും കുഞ്ഞുരാമൻ
കുത്തിവച്ചപാവയെന്നങ്ങോത്തുപോയാരസുരകൾ
ധൂത്തുകൊണ്ടേനിന്നുകൂടും എന്നൊരുത്തൻപറയുന്നു.
ചങ്കരച്ഛാരുടെ വീട്ടിൽകിങ്കരന്മാരകംപുക്കു
മങ്കമാരെപ്പിടിച്ചങ്ങു കൊണ്ടുപോകാൻതുടങ്ങുമ്പോൾ
ചങ്കരച്ഛാരെഴുന്നേററുതൊങ്കൽവാളുംപരിചയും
തൻകരത്തിലാക്കിക്കൊണ്ടങ്കണത്തിൽ ചാടിനിന്നു
ചുററിനിന്നങ്ങൊരുപോലെ പററത്താണുകളിച്ചപ്പോൾ
അററമില്ലാതസുരന്മാർതോററുമണ്ടിക്കാട്ടുപുക്കു
കുഞ്ഞിക്കേളൻമിനിഞ്ഞാന്നു കഞ്ഞിവച്ചുകുടിക്കുമ്പോൾ
പാഞ്ഞുവന്നോരസുരന്മാർ മുഞ്ഞികുത്തിച്ചതച്ചുപോൽ

തിടുക്കംവന്നടുക്കുമ്പോഴിടുക്കൻനമ്മുടെചേട്ടൻ
പൊടുക്കെന്നുപുറപ്പെട്ടങ്ങടുക്കളയ്ക്കകംപുക്കു
കിടപ്പെല്ലാമവനിപ്പോളടുപ്പിലെന്നതുംകേട്ടു
ഇത്തരമങ്ങൊരുദിക്കിലെത്തിയ മാനുഷരെല്ലാം
അത്തലോരോന്നുരയ്ക്കുന്നു ചിത്രമെന്തേ പറയാവൂ!
ക്രുദ്ധമോടെമനുജന്മാർ കെട്ടുകെട്ടിപ്പുറപ്പെട്ടു.

കട്ടികളെപ്പിടിച്ചൊരുകട്ടകത്തിനകത്താക്കി
രെട്ടുകൊണ്ടുപൊതിഞ്ഞൊരു പട്ടരച്ചൻ പുറപ്പെട്ടു
പട്ടരച്ചാ തനിയ്ക്കുള്ള കെട്ടിലെന്തെന്നുരയ്ക്കുമ്പോൾ
"കെട്ടിലെന്നാ കച്ചുകിച്ചെ ഒനക്കെന്നാമലയാളി?
കിട്ടുവാരും നാടശേഷം കെട്ടുപോച്ചേ എന്നശെയ്യായ്!
ശത്തുപോനാലെന്നകാര്യം ശെത്തൂരം വഴിവന്തേൻ.
വയസൻപട്ടരെക്കൊന്നാൽ ചോദ്യമെന്നതറിയാമൽ
ഇടയിൽവന്തകപ്പെട്ടേൻ ഗൃഹചാരങ്കളിനാലെ
കടുവാനാട്ടിലെപോനാൽ കടുവായും മെത്തമെത്ത
ക്കടിയാമൽവിടുമോടാ എന്നെടാശെയ്യുറേൻ" എന്നു്
ഇങ്ങനെയങ്ങൊരുദിക്കിലൊരുഘോഷമതുനേരം
എങ്ങിനെഞാനിവയെല്ലാമുള്ളവണ്ണംപറയേണ്ടു!
സോമവംശത്തിലുംപിന്നെ സൂര്യവംശത്തിലുമുള്ള
ഭൂമിപാലന്മാരശേഷം പടയ്ക്കാശു പുറപ്പെട്ടു
കുന്തിഭോജൻ കാശിരാജൻസിന്ധുരാജൻ സിംഹളേന്ദ്രൻ
ദന്തിവർമ്മൻ വീര്യവർമ്മൻ വിന്ധ്യപാലൻ വീരപാലൻ
അംഗരാജൻ വംഗരാജൻ മാഗധൻ ചേദിഭൂപാലൻ
ശൃംഗപാലൻ കലിംഗേശൻ ശൃംഗിവേരാധിപൻ പി-
[ന്നെ
ചോളരാജൻഗൌഡരാജൻ കേരളൻപാരസീകേന്ദ്രൻ
മാളവേന്ദ്രൻ ഹേഹയേശൻ പിന്നെവീരപ്പനായ്ക്കന്താൻ

മന്നിലങ്ങുവസിക്കുന്ന മന്നവന്മാർ പടക്കൂടി
ചെന്നണഞ്ഞുപിണങ്ങുന്ന വെള്ളിഗേഹക്കാരനോട്.
എന്തുനീയിങ്ങിനെചൊൽവാൻ കാരണമൊന്നുരചെയ്ക
ക്ഷോണിപാലപ്രവരന്മാരസുരാധീശ്വരൻതന്റെ
ബാണമേററു പടതോററു വില്ലുമററുഞാണുമററു.
ശോണിതങ്ങളണിഞ്ഞങ്ങു ചത്തു ശേഷിച്ചവരെല്ലാം
നാണവുംകെട്ടൊരുപോലെ താണുവീണുവണങ്ങിനാർ.
പ്രാണഹാനിവരുത്താതെ പോണമെന്നങ്ങവർപിന്നെ
വേണ്ടതെല്ലാംകൊടുത്തോരോ കോണിലാമ്മാറൊളിച്ചങ്ങു
വാണുകൊണ്ടാരതുകാലം ക്ഷീണഭാവത്തോടുകൂടെ
ഓണമില്ലാവിഷുവില്ലാ വേലയില്ലാവിളവില്ലാ
ഊണുമില്ലാവഴിപോലെ ഉറക്കമില്ലാനാട്ടിലെങ്ങും
ഏണിശാബാക്ഷിമാക്കുന്നുമോടിയും പ്രൌഢിയുമില്ലാ
വാണുകൂടാവസ്ഥവൊന്നും വാണിഭവും നാസ്തിയായി
ബ്രാഹ്മണക്കു ജപമില്ലായാഗമില്ലാഹോമമില്ലാ
ഹന്ത കഷ്ടംതപസ്സില്ല സ്നാനപാനങ്ങളുമില്ലാ.
എന്തുപിന്നെക്കൂത്തുപാട്ടു പാഠകം നാടകങ്ങളും?
എന്തിനിത്രപറയുന്നു വേണ്ടതെല്ലാമസ്തമിച്ചു.
സങ്കടം മന്നവന്മാക്കു ചുങ്കമൊന്നു നടന്നീടാ
മങ്കമാരൊട്ടുനന്നായിക്കണ്ടുവെങ്കിലസുരന്റെ
കിങ്കരന്മാർവന്നുകേറിപ്പിടിച്ചങ്ങുകൊണ്ടുപോകും.
കാര്യക്കാരനുരണ്ടുകാശു കിട്ടാൻവകയില്ലാ
നാരിയെവച്ചിരിപ്പാനും വൈരിയെക്കൊണ്ടെളുതല്ലാ.
കാര്യസ്ഥന്മാക്കുപിന്നെകായക്ലേശവുംവേണ്ട
കോയിക്കലെഴുതേണ്ടാവായിക്കുന്നതുംപക്ഷേ.
ഈവണ്ണംവന്നുകൂടിഭാവങ്ങളതുകാലം
കേവലമസുരന്റെ ദുഷ്ടകർമ്മം മുഴുക്കയാൽ

നാട്ടിലെങ്ങുമൊരേടത്തും കോട്ടകളങ്കവുമെല്ലാം
കോട്ടക്കാരനൊപ്പിച്ചു പൊറുപ്പിപ്പു എന്നുവന്നു
പാട്ടനെല്ലങ്ങളളക്കേണം മുപ്പറയുംകൊടുക്കേണം
വിട്ടോലകളും പാട്ടക്കാണവുംകൊടുക്കേണം
തങ്ങളിൽതങ്ങളിൽചെന്നു കാഴ്ചവച്ചുകണ്ടുകൊണ്ടാൽ
തങ്ങളേടംപൊറുപ്പിക്കാംക്രൂലിശ്ശേവവുംകിട്ടും.
സകലദിക്കുകളിലും കമലാക്ഷനൊത്തപോലെ
സകലഭൂതമെല്ലാം പാട്ടിലായെന്നതേവേണ്ടൂ
ഇരിമ്പുമന്ദിരക്കാരൻ വിദ്യുന്മാലിയുമപ്പോൾ
ഒരുമ്പെട്ടു പുറപ്പെട്ടു പാതാളമകംപുക്കു
ഉരഗപുംഗവന്മാരെജ്ജയിച്ചു കോഴയുംവാങ്ങി
പരമപൌരുഷത്തോടെസുഖിച്ചാനെന്നതേവേണ്ടൂ.



# ത്രിപുരദഹനം രണ്ടാംകളം



ത്രിപുരന്മാരുടെദുഷ്ടചരിതങ്ങൾസഹിയാഞ്ഞു
ത്രിദശന്മാരൊടുകൂടെപ്പുറപ്പെട്ടുദേവരാജൻ
വിരഞ്ചനംസുരന്മാരുംസിദ്ധവിദ്യാധരന്മാരും
തരംചേൎന്നുസുരസ്ത്രീകളെന്നുവേണ്ടാഖേചരന്മാർ
ഒരുമ്പെട്ടുവിരവോടെപയസാംഭോനിധീതീരേ
നിരന്നങ്ങുമുകുന്ദനെസ്തുതിചെയ്താരത്തുകാലം

കമലലോചന! ജയഹരേ!
ഖലവിനാശന! ജയഹരേ!
ഘനമനോഹര! ജയഹരേ!
ങഞണലിപിമയജയഹരേ!
ചലിതകുണ്ഡലജയഹരേ!
ഛലിതരിപുകുലജയഹരേ!
ജലദവിഗ്രഹജയഹരേ!
ഝടിതിപാലയജയഹരേ!
ഞജണമുഖമയജയഹരേ!
ടലനവിരഹിതജയഹരേ!
ഠനതഖഗരഥജയഹരേ!
ഡമരദ്ധരഗജയഹരേ!
ഢവരഗചലജയഹരേ!
ണളിനസമമുഖജയഹരേ!
തരുണഗുണഗണജയഹരേ!
ഥതതിവിമഥനജയഹരേ!
ദനുജസുതഹരജയഹരേ!
ധരണിപാലകജയഹരേ!

നമിതരിപുകുലജയഹരേ!
പരമപൂരുഷജയഹരേ!
ഫലിതസുചരിതജയഹരേ!
ബഹളരുചിഭരജയഹരേ!
ഭജനപരിചിതജയഹരേ!
മരണഭവഹരജയഹരേ!
യജനപരിചിതജയഹരേ!
രജനിചരഹരജയഹരേ!
ലളിതഹരസുതജയഹരേ!
വരദമുരഹരജയഹരേ!
ശരണമയിഭവജയഹരേ!
ഷഡൃതുപാലകജയഹരേ!
സകലമലഹരജയഹരേ!
ഹവനഫലകരജയഹരേ!
ളടഹകടിതടജയഹരേ!
ക്ഷപിതരിപുഭടജയഹരേ!
ശേഷതല്പംമുകളേറിപ്പള്ളികൊള്ളുംഭഗവാനും
ഘോഷമെല്ലാംകേട്ടനേരത്തുണർന്നുകൌതുകത്തോടെ
തോഷമുള്ളിൽനിറഞ്ഞേററംകരുണാശാലിയാംദേവൻ
തോഷലേശമകന്നോരുദേവകളോടരുൾചെയ്തു
സ്വൈരമല്ലീസുരന്മാരേ മുനിമാർക്കും ഭഗവന്മാർക്കും
വൈരമേറുന്നസുരന്മാർ ദൂരവേവാഴുവോരല്ലീ
വീരനായവാസവൻെറകരത്തിൽവജ്രമെപ്പോഴും
ഘോരമായിവിലസുമ്പോൾഭയത്തിന്നെന്തവകാശം
ശുക്രശിഷ്യാദികളുടെവിക്രമങ്ങളൊരിക്കലും
ശക്രലോകങ്ങളിലെല്ലാംഫലംചെയ്യാനെളുതല്ലാ
വിക്രമങ്ങൾക്കനുകൂലംവ്യാഴമല്ലോഗുരുഭൂതൻ
വക്രസംസാരങ്ങളൊന്നും നിങ്ങടെനാട്ടിലില്ലല്ലോ

ഇന്നുനിങ്ങൾ പലർകൂടി വന്നതിൻകാരണമെല്ലാ-
മൊന്നൊഴിയാതുരചെയ്‌വിൻ സുന്ദരീവല്ലഭമാരേ
എന്നിതെല്ലാമരുളപ്പാടങ്ങുകേട്ടു മുനിമാരും
വന്ദനംചെയ്തുകൊണ്ടേവമുണർത്തിച്ചു വാർത്തയെല്ലാം
ദേവദേവഹരേമുകുന്ദജഗന്നിവാസനമോസ്തുതേ
ദേവവൈരികൾവന്നുനമ്മുടെ നാടശേഷമടക്കിയേ
ഏവനുംബതശക്തിയില്ലതടുപ്പതിന്നതുകാരണം
കേവലം കരുണാനിധേ ശരണംഭവാൻ ശരണംഭവാൻ
താരകാസുരമക്കളാകിയ മൂന്നുപേരമരാരിമാർ
നേരുകേടുകൾ കാട്ടുവാൻ വിരുതോടുകൂടിനടക്കയും
പാരിടത്തിലുമംബരത്തിലുമങ്ങുസർപ്പഗൃഹത്തിലും
പാരമുണ്ടമളിത്തരങ്ങൾ മനസ്സുമുട്ടി മഹാമതേ
കോട്ടകൊണ്ടുനടന്നുഞങ്ങടെ നാട്ടകംവകയാക്കിയ
ചേട്ടകൾക്കൊരു കോട്ടമില്ലൊരു കൂട്ടമിങ്ങനെതീർന്നതേ
ജ്യേഷ്ഠനാകിയ താരകാക്ഷനമർത്ത്യലോകമടക്കിനാൻ
നാട്ടുകണ്ടകസോദരൻ കമലാക്ഷനൂഴിമുടിക്കയും,
രണ്ടുപേരുടെ തമ്പിയാകിയ തണ്ടുതപ്പിമഹാശയൻ
കണ്ടതൊക്കെമുടിപ്പതിന്നരവങ്ങൾ നാട്ടിൽനടക്കയും
പണ്ടുഞങ്ങളിവണ്ണമുള്ളൊരു സങ്കടങ്ങളൊരിക്കലും
കൊണ്ടൽവർണ്ണ! സഹിച്ചുവെന്നൊരു കേട്ടുകേൾവിയുമി-
[ല്ലഹോ
ദുർജ്ജനത്തെനിവർത്തിവെച്ചുവരംകൊടുത്തുപുലർത്തുവാ-
നിജ്ജനത്തിലൊരുത്തനുണ്ടതുകുററമല്ലിതുവന്നുപോം
ഇജ്ജഗത്തുനശിക്കുമങ്ങുകൊടുത്തിലെങ്കിലതോർക്കയാൽ
ഇജ്ജളർക്കുവരംകൊടുത്തുതരംകൊടുത്തു ജഗത്ത്രയം
അപ്പുരത്രയമപ്പൊഴേത്രയുമപ്രിയത്തെവരുത്തുവാൻ
ചെപ്പടിച്ചുപൊളിക്കിലോ ചില ചെപ്പടിക്കുതരംകെടും

അല്പമില്ലൊരുകെൽപ്പുമിപ്പരിഷയ്ക്കുചിൽപ്പുരുഷോ
[ത്തമ
ദക്ഷവൈരിഭഗവാനും പക്ഷപാതം തുടങ്ങുന്നു
ശിക്ഷവന്നുപുരുഷന്മാൎക്കു രക്ഷവന്നു വഴിപോലെ
ത്ര്യക്ഷണന്റെ സേവകന്മാർ കാൽക്ഷണംപോലിള-
[യ്ക്കാതെ
രൂക്ഷകൎമ്മംചെയ്കതെല്ലാമീക്ഷണം ചെയ്കയേവേണ്ടു
രക്ഷചെയ്യേണ്ടവൻതന്നെ ഭക്ഷണത്തിന്നൊരുമുട്ടാൽ
കുക്ഷിമാത്രം പൊറുപ്പിപ്പാൻ ഭിക്ഷകൊണ്ടുമെളുതല്ല
യക്ഷികൾക്കുമക്ഷികൾക്കുംപക്ഷികൾക്കാകുക്ഷികൾ
ക്കും
ത്ര്യക്ഷനല്ലോരക്ഷശിക്ഷാപ്രക്രിയകൾക്കേകനാഥൻ
ഇക്ഷുചാപാന്തകൻതന്നെപക്ഷപാതംതുടങ്ങുമ്പോൾ
രൂക്ഷതയ്ക്കുമിങ്ങുരണ്ടുപക്ഷമില്ലാപുരന്മാൎക്കു
കഷ്ടമിന്നീയജമാനന്മാരുമെല്ലാം പലലക്ഷം
ദുഷ്ടതയ്ക്കുതുടങ്ങുമ്പോളിഷ്ടമാകുംചിലർക്കുടെ
അഷ്ടിനന്നായ് കഴിച്ചുകൊണ്ടേഷണിക്കുനടക്കുന്ന
യഷ്ടികളുമതിൽതന്നെപലരുണ്ടെന്നറിഞ്ഞാലും
ഇഷ്ടമല്ലാത്തവരെക്കൊണ്ടേത്രക്കൂട്ടംദൂഷണങ്ങൾ
ഇഷ്ടസേവന്മാരുതന്നെനിന്നു കെട്ടിച്ചമയ്ക്കുന്നു
കഷ്ടകാലംനമുക്കെല്ലാമെന്നുമാത്രംപറഞ്ഞേക്ക
മിഷ്ടമെല്ലാംപറഞ്ഞുകൊണ്ടരികിൽവന്നവരെല്ലാം
ഇഷ്ടബന്ധുക്കളെന്നത്രേദേവരാജാവിനുഭാവം
ദുഷ്ടരുമുണ്ടതിൽതന്നെ ശിഷ്ടരുമുണ്ടതിൽതന്നെ
സ്പഷ്ടമായിട്ടറിയാഞ്ഞാൽ നഷ്ടമായിബ് ഭവിച്ചേക്കും
വാളെടുക്കുന്നവരെല്ലാംവെളിച്ചപ്പാടെന്നപോലെ
മേളമേറുംപ്രഭുക്കന്മാരെന്നഭാവം ചിലൎക്കുണ്ടു

വാൾവെട്ടംപടപ്പേരും ശൌൎയ്യവുമായരുളിയുട
കേളിമന്നിലിവയെല്ലാം ഉള്ളവരെത്രയും ഊഷരം
കേളിഃകട്ടപുരുഷകലസൂയകൊണ്ടൊരുക്കൂട്ടം
താളമൊന്നു പിഴപ്പിപ്പാൻ തരംനോക്കി നടക്കുന്നു
എനിക്കത്രേരാജ്യമെന്നും എനിക്കത്രേ രാജ്യമെന്നും
നിനച്ചേററം ഞെളിയുന്നു തനിച്ചുബുദ്ധിമാന്മാരും
തനിക്കിത്രബലമുണ്ടെന്നൊരിക്കലും നിനയ്ക്കാതെ
മെനക്കെട്ടങ്ങിരിക്കുമ്പോൾ കനക്കേടം ഭവിച്ചേക്കും
ഉറക്കത്തിൽപണിക്കത്തമൊരുത്തൎക്കും വരത്തില്ല
കരുത്തില്ലാ കരുത്താനേ കരുത്തെന്നും വരത്തില്ല
കരുത്തൻഞാനെന്നുതന്നെ വരുത്തേണമെന്നുവന്നാൽ
ഗുരുത്വംവേണമല്ലാഞ്ഞാലൊരുത്തനുമെളുതല്ല
ജഗത്തിന്നും നഗത്തിന്നും മൃഗത്തിന്നും ഖഗത്തിന്നും
സുഖത്തിന്നും നഖത്തിന്നും ഇടത്തിന്നും വലത്തിന്നും
മരത്തിന്നും തരത്തിന്നും ശിവത്തിന്നും ജപത്തിന്നും
ഇരിമ്പിന്നും തുരുമ്പിന്നും വരമ്പിന്നും ഞരമ്പിന്നും
ജഗത്തിലുള്ള വസ്തുക്കൾക്കൊക്കവേകാരണഭൂതൻ
സമസ്തംനിന്തിരുവടി എന്നുഞങ്ങളറിയുന്നു
സ്ഥാവരംജംഗമം വിഷ്ണുദേവനാരായണസ്വാമി
കേവലാത്മസ്വരൂപാ നീ ദേവകൾക്കുതുണയ്ക്കേണം..
നാട്ടപാടെനശിക്കുമ്പോൾ ചൂട്ടുതട്ടംമനക്കാമ്പിൽ
ഓടിവന്നിപ്രദേശത്തുപാട്ടപാൎക്കും ഞങ്ങളെല്ലാം
കൂടവന്നുഭവാനിപ്പോൾകൂടലരെക്കുലചെയ്യും
കേട്ടുതീരുമ്പോളിക്കൂട്ടം നാട്ടുവാഴുംവഴിപോലെ
ഓട്ടമപ്പോളസുരന്മാരോട്ടമപ്പോളടിയങ്ങൾ
നാട്ടമപ്പോൾനശിച്ചീടും കൈടഭാരെ! ധരിച്ചാലും
കൂടവേകൂടവേകണ്ടാൽകൂടെഞങ്ങൾക്കൊരിക്കലും

പ്രൌഢതയ്ക്കും കുറവില്ല, മൂഢതയ്ക്കും കുറവില്ല
ഒന്നു കണ്ടാലറിയാത്ത കൂട്ടമായിത്തീൎന്നു ഞങ്ങൾ
വന്നുകണ്ടാലാവലാതിയുണൎത്തിപ്പാൻ ശക്തിയില്ല.
എന്നു വേണ്ടാ മിടുക്കന്മാരെന്നു ഭാവം ചിലൎക്കുണ്ടു്
നിന്നുകൊണ്ടങ്ങുരചെയ്വാനെന്നിയെ കൊള്ളരുതാരും
നാട്ടിലെങ്ങുമനൎത്ഥങ്ങളൊട്ടുമില്ലാത്ത കാലത്തി
ക്കൂട്ടമെത്ര സമൎത്ഥന്മാർ വലിപ്പമങ്ങിനെ തന്നെ
പെട്ടകം കുട്ടകം കുട്ടിപ്പട്ടരും വാലിയക്കാരും
പെട്ടിയും കട്ടിലും വട്ടം കൂടിന പൊന്നുറവാളും
വഞ്ചിയും സഞ്ചിയും വെള്ളിക്കാഞ്ചിയും കാഞ്ചനക്കോപ്പും
പഞ്ചലും തഞ്ചവും കിഞ്ചിൽ പുഞ്ചിരിക്കൊഞ്ചലും കണ്ടാൽ
അഞ്ചുമാറുള്ള ഭാവങ്ങളഞ്ചുമാറുള്ള പൊന്മാല
അഞ്ചുമാറും കളത്രങ്ങൾ നെഞ്ചിലേറും വിനോദങ്ങൾ
ഇക്കണക്കു പറഞ്ഞെന്നാലിക്കഥയ്ക്കില്ലവസാനം
നീക്കണമെന്നിവയെല്ലാമൊക്കെയും ബോധമുണ്ടല്ലോ
അക്കവിക്കു ശിഷ്യരായി * ദ്വിക്കരിക്കു തുല്യരായി
കൎക്കശന്മാരസുരന്മാർ ധിക്കരിക്കും മഹാകഷ്ടം
തമ്പുരാനേ അടിയങ്ങൾ സംഭരിച്ചമുതലെല്ലാം
പൊൻപുരക്കാരനും കൂട്ടം വമ്പുകൊണ്ടു കൈക്കലാക്കി

---

* ലോകത്തിന്റെ എട്ടുദിക്കിലും ഉള്ള എട്ടാനകൾ. അവ ആകാശത്തെ താങ്ങിനിറുത്തുന്നു എന്നു കവി സങ്കല്പം.

എട്ടു് ആനകൾ

ഐരാവതഃ പുണ്ഡരീകോ
വാമനഃ കുമുദോഞ്ജനഃ
പുഷ്പദന്തസ്സാൎവഭൗമ-
സ്സുപ്രതീകശ്ച ദിഗ്ഗജാഃ ഇത്യമരഃ

ഉമ്പർനാട്ടിലുള്ളതെല്ലാമുമ്പർനാട്ടിലസ്തമിച്ചു
കുംഭകോണേകൃതംപാപം കുംഭകോണേവിനശ്യതി
ഇത്രമാത്രമുണർത്തിക്കാമിതിൽപിന്നെ തിരുവുള്ളം
വൃത്രശത്രുപുരംതന്നിൽ ഭവിച്ചെന്നാൽ കിട്ടുമല്ലോ
എത്രതന്നെപറയാവൂ ദേവകൾക്കെന്തുതോന്നേണ്ടു
ശത്രുചെയ്തോരപരാധം സഹിയ്ക്കാഞ്ഞിട്ടിരിക്കുന്നു
ഊററവും വന്നകപ്പെട്ടാൽ ക്രൂററുകാർക്കെളുതല്ല
ഈററപ്പാമ്പിൻവിഷമെല്ലാം പാററകൾക്കു സഹിക്കാ
[മോ
നീററിലുള്ള മുതലകൾ ചീററിവന്നടുക്കുമ്പോൾ
മാററിയാകുംതവളയ്ക്കങ്ങേററുപോവാനെളുതാമോ
മറെറാരുത്തൻഗതിയില്ലാപ്പരിഷയ്ക്കെന്നറിഞ്ഞാലും
ക്രൂററനേരംപോററിതന്നെമാററലർക്ക്ക്രൂററുകാരൻ
തോററുപോയാൽക്കേററുവാനും പററുവാനും തെററുവാ
മാററമില്ലാവിധംചൊന്നാൽച്ചുററുമെന്നേപറയാവൂ [നും
ചെററുവാട്ടംവരുത്താതെ ഉററവരെത്തുണയ്ക്കണം.
കുററമുണ്ടെങ്കിലുമിന്നുപൊറുപ്പിക്കേണമെപോററി
ദേവകിളിത്തരമെല്ലാമാവലാതിപ്രകാരങ്ങൾ
ദേവനോടങ്ങുണർത്തിച്ചു കേവലംനിന്നൊരുശേഷം
സേവകന്മാരുടെപീഢാഭാവമെല്ലാംകാൺകമൂലം
ഭാവമൊന്നുപകർന്നേവംദേവദേവനരുൾചെയ്തു.
ഞാനൊരുത്തൻനിരൂപിച്ചാലിതിനുപോംവഴിയില്ല
ദാനവന്മാരുടെബന്ധുപാർവ്വതീവല്ലഭനല്ലോ
ദീനഭാവംകളഞ്ഞാലുമുപായങ്ങളുണ്ടുതാനും
ഹാനിനിങ്ങൾക്കൊരുനാളുംഞാനിരിക്കെബ്ഭവിച്ചീടാ
പോകടോ! നാംമടിയാതെ പാർവ്വതീകാന്തനെക്കാണ്മാൻ
ശോകമെല്ലാംശമിപ്പിക്കുംലോകനാഥൻചന്ദ്രചൂഡൻ

ആകുലപ്പെട്ടവൎക്കെല്ലാമേകബന്ധുയോഗസിന്ധു.
ലോകസൃഷ്ടിസ്ഥിതിധ്വംസക്രിയകൾക്കുംഹേതുഭൂതൻ
പരമപുരുഷനിവണ്ണമൊന്നരുൾചെയ്തുദേവകളോടുടൻ
ഗരുഡഗളമതിലേറിയേറിനമുനിജനങ്ങളുമമരരും.
പരിചൊടിളകിനപടകളിടവകഝടിതിയാത്ര തുടങ്ങിനാർ
രജനികരകലചൂടുമീശ്വരനമരുമചലകുലോത്തമം
രജതഗിരിവരമമ്പോടെയവർകണ്ടുകണ്ടുനടക്കയും.
*രജനിചരകുലശലഭജാലമഹാനലൻകരുണാകരൻ
രജനിപരിണതിവേളയിങ്കലടുത്തുചെന്നുമഹാത്തട
ഇന്ദിരാപതിയാകുമീശ്വരനിന്ദ്രനോടുപതുക്കവേ
മന്ദഹാസരസംകലന്നരുൾചെയ്തുശേഷജനത്തൊടും.
ഇന്നുനിങ്ങളശേഷരുംപുനരിന്നുചൂഡനെയാദരാൽ
വന്ദനംകനിവോടുചെയ്തുതപസ്സുചെയ്യണമേവരും
നാരദൻമുനിപുംഗവൻപുനരിങ്ങുപോരികപോകനാം
സാരമായൊരുകാൎയ്യമുണ്ടിഹനാമതിന്നുതുടങ്ങുക
വാരിജാക്ഷനിവണ്ണമൊന്നരുൾചെയ്തുദേവകളോടുടൻ
നാരദൻെറകരംപിടിച്ചുചിരിച്ചുകൊണ്ടുതിരിച്ചുതേ.
ബുദ്ധികൌശലശീലനാംപുരുഷോത്തമൻ ഗരുഡദ്ധ്വജൻ
വൃദ്ധതാപസവേഷമാശുധരിച്ചു ബദ്ധകുതൂഹലാൽ
ശുദ്ധമാകുമൊരാൽത്തറപ്പുറമേറിവാണരുളീടിനാൻ

* രജനിചരകുലശലഭജാലമഹാനലൻ=രജനിചരകുലമാകുന്ന ശലഭജാലത്തിന്നു് മഹാനലനായിട്ടുള്ളവൻ. രജനിചരകുലം=രാത്രിഞ്ചരന്മാരുടെ വംശം (രാക്ഷസവംശം). ശലഭം=ഈയ്യാംപാററ. മഹാനലൻ=വലിയ തീ. രാക്ഷസന്മാരെ നശിപ്പിക്കുന്നവനെന്നു സാരം.

വൃദ്ധനെത്രവയസ്സചെന്നനരച്ചുകണ്ണിമക്കൂടവെ
ക്ഷീരസാഗരവാരിപോലെ വെളുത്തുനീണ്ടൊരുതാടിയും
ചാരുവായകഷായവസ്ത്രവുമുത്തരീയവുമങ്ങിനെ
ഭൂരിപിംഗജടാകലാപവുമങ്ങുയോഗപടങ്ങളും
ചേരുമീവകമൂത്തബൌദ്ധനിതെന്നുകണ്ടവർചൊല്ലി
[നാർ
ബന്ധുവാകിയനാരദൻമുനിശിഷ്യരെന്നുനടിച്ചുടൻ
ഗ്രന്ഥമൊന്നുകരത്തിലാക്കിയഴിച്ചുനോക്കിയിരിക്കയും
എന്തിനിങ്ങനെവായനയ്ക്കുനടപ്പുമില്ലനിനക്കെടൊ
ചിന്തയില്ലപഠിച്ചീലെങ്കിലടിയ്ക്കുമെന്നൊരുഭാവവും
വീണയങ്ങരികത്തുവെച്ചുപഠിക്കയൊട്ടുനടിക്കയും
കാണിനേരമിളയ്ക്കിലഗ്ഗുരുതാഡനങ്ങളും കൊടുക്കയും
ഇങ്ങിനെയൊരുശിഷ്യനും ഗുരുവും പെരുത്തൊരുകൈ-
[തവാ-
ലങ്ങുവാണപുരത്രയം സ്വരൂപികളാൽത്തറമണ്ഡപേ
മൂന്നുലോകമുടൻമുടിച്ചു നടക്കുമപ്പുരദൈത്യരും
മൂന്നുപേരുമൊരായിരംവരിഷംതികഞ്ഞദശാന്തരേ
പോന്നുവന്നുജവേനബോധിമരത്തറയ്ക്കലൊരിക്കലേ
നിന്നുകൊണ്ടഥതമ്മിൽനോക്കി ഹസിച്ചുകൊണ്ടവർ
[ചൊല്ലിനാം
നോക്കെടാ ഒരു മൂപ്പരിന്നിഹവന്നുകൂടിയതാരെടാ
നീക്കമില്ലൊരുശാസ്ത്രിയായതു പിന്നെനല്ലൊരുശിഷ്യനും
ബൌദ്ധനെന്നിഹതോന്നുമാകൃതികാണുകിൽ പുനരെ
[ത്രയും
വൃദ്ധനെത്രനടന്നുവന്നതുമോർക്കിലെത്രയുമത്ഭുതം!
ഇത്ഥമങ്ങുപറഞ്ഞുകൊണ്ടരികത്തുചെന്നു പുരത്രയം
വൃദ്ധതാപസബൌദ്ധനോടുരചെയ്തുകൈതവകോവിദം
"ഗ്രന്ഥിയായഭവാനുടേകുലമേതെടോഗൃഹമേതെടോ

ബന്ധമെന്തിഹവന്നിരിപ്പതിനെന്തുപേരുനിനക്കെടോ!
ഗ്രന്ഥമെന്തുപുരാണമോ! അഥ കാവ്യമൊ ബതശാസ്ത്ര
[മോ
സിന്ധുപോലെപെരുത്തവിദ്യയിലേതിലങ്ങുപരിശ്രമം
താരകാത്മജവാക്കുകേട്ടുമുകുന്ദനൊന്നരുളീടിനാൻ?
"വീരരാകിയനിങ്ങൾമൂവരുമത്രവന്നുവസിക്കെടോ
സാരമാകിയബൌദ്ധശാസ്ത്രമിതെത്രയുംപുനരുത്തമം
നേരുതന്നെനിനയ്ക്കിലിന്നിതുകൊണ്ടുവേണമശേഷവും
സാരബുദ്ധിതരിമ്പുമില്ലിഹനിങ്ങൾമൂന്നുജനത്തിനും
ആരുചൊല്ലിയതപ്രകാരമൊരാഢ്യമുദ്രതുടങ്ങുവാൻ
ചാരമിങ്ങിനെ നല്ലമേനിയിലാശുപൂശിയതെന്തെടോ?
ചേരുമെന്നുപറഞ്ഞതാരിഹനീരസങ്ങൾതുടങ്ങൊലാ
പുസ്തകങ്ങളിലൊന്നിലുംപുനരിത്തരം വിധിയില്ലെടോ
വസ്തുബോധവുമില്ലനിങ്ങടെനാട്ടിലെങ്ങുമിതെന്തെടോ
വിസ്തരിച്ചുപറഞ്ഞുകേൾക്കണമെങ്കിലിന്നു മഹോത്സവം
പുസ്തകങ്ങളിലുള്ളതൊക്കെ മനസ്സിലുണ്ടുനമുക്കെടോ!
കാമവും പുനരർത്ഥവും പുരുഷാർത്ഥമിങ്ങനെരണ്ടെടോ!
ഭൂമിവെള്ളവുമഗ്നിവായുവുമെന്നുനാലിഹഭൂതവും
മോക്ഷമെന്നൊരുവസ്തുവില്ലതിനാരുസാക്ഷിയതോക്ക-
[ണം
കാൽക്ഷണംകളയാതെനല്ലസുഖങ്ങളൊക്കെ വരുത്തണം;
ഭള്ളുകാട്ടിഞെളിഞ്ഞിരുന്നു തപസ്സുചെയ്തു വിശന്നുതാ-
നുള്ളകാലമൊടുക്കുവാൻവിട്ടുദോഷനെന്നിയെ
[തോന്നുമോ?
വെള്ളവെററിലജാതിപത്രികപാക്കുതുക്കുപുകേലയും
ഉള്ളനാളിലിളയ്ക്കൊലാചിതമല്ലിതെന്നുനിനയ്ക്കൊല
കുംകുമംപനിനീരുചന്ദനമങ്കണാദി വിഹാരവും

ശങ്കവേണ്ടമനക്കരുന്നിലൊരിക്കലും പുരവീരരേ!
ശങ്കരപ്രിയമെന്നുചൊല്ലിനിനച്ചുശിങ്ങകളിക്കൊലാ [ടോ
എങ്കിലൊന്നുധരിക്കണം ശിവനെന്നൊരീശ്വരനില്ലെ
എങ്കൽനിന്നുധരിച്ചുകൊൾകസമസ്തശാസ്ത്രവുമിപ്പൊഴേ
അമ്പിളിക്കലചൂടുവോൻ മലരമ്പനെക്കൊലചെയ്തവൻ
തുമ്പമാലയണിഞ്ഞവൻ പലപാമ്പുകൊണ്ടുചമഞ്ഞവൻ
ഇത്തരംപലരുംപറഞ്ഞതുഭോഷ്കുതന്നെയതിന്നുഞാ
നത്തരംപറയുന്ന നേരമൊരുത്തനങ്ങുരിയാട്ടമോ?"

മാധവൻെറവചനങ്ങൾകേട്ടനേരം ത്രിപുരന്മാർ
ക്രോധമോടേകണ്ണുരുട്ടിമിഴിച്ചുനിന്നരചെയ്തു.
"സാധുവായഭഗവാനെ ദൂഷിക്കുന്നെന്തെടാമൂഢാ
ബോധിവൃക്ഷത്തറമേൽനിന്നിറങ്ങിപ്പോകവൈകാതെ
വൃദ്ധനായ ബൌദ്ധനേതുംശുദ്ധിയില്ലബുദ്ധിയില്ല
മുഗ്ദ്ധചന്ദ്രചൂഡനെക്കൊണ്ടബദ്ധങ്ങൾ പറഞ്ഞെന്നാൽ
ഭക്തരായഞങ്ങൾകേട്ടാൽ ക്ഷമിക്കില്ലെന്നറിഞ്ഞാലും.
ഭക്തിമുക്തിപ്രദൻസാക്ഷാൽ ജഗന്നാഥൻമഹാദേവൻ
ശങ്കരൻപാർവ്വതീകാന്തൻകാമവൈരികാലകാലൻ
തിങ്കൾമൌലീ*കാളകണ്ഠൻഞങ്ങടെ തമ്പുരാനല്ലോ
ദോഷവാക്കുപറഞ്ഞെന്നാൽ നാക്കുഖണ്ഡിച്ചുപോമി-
[പ്പോൾ.
ഭോഷനായമൂത്തബൌദ്ധനടക്കശിഷ്യനുംതാനും
ദോഷവാക്കുപറഞ്ഞാലും നിനച്ചാലും ശ്രവിച്ചാലും

* ശിവൻ; കറുത്ത കണ്ഠത്തോടുകൂടിയവൻ. പാലാഴിമഥനത്തിൽ വാസുകി ഛർദ്ദിച്ച വിഷത്തെ ശിവൻ പാനംചെയ്കയും, പ്രാണരക്ഷാർത്ഥം പാർവ്വതി അദ്ദേഹത്തിൻെറ കഴുത്തിൽ പിടിച്ചു മുറുക്കുകയും, ലോകരക്ഷാർത്ഥം മഹാവിഷ്ണു വായ്പൊത്തിപ്പിടിക്കുകയും ചെയ്തതിനാൽ വിഷം കണ്ഠത്തിൽ ഉറച്ചിരുന്നു എന്നും അതുകാരണം കഴുത്തിന് കറുത്തനിറമുണ്ടായി എന്നും പുരാണകഥ.

ദോഷമുണ്ടെന്നറികനീമൂഢനേത്തുംബോധമില്ല
പത്തുനൂറുവയസ്സായിട്ടൊരുവസ്തുതിരിയാത്ത
മൂത്തമാപ്പിളയ്ക്കു ചാകാൻ മനസ്സില്ലാത്തതെത്രകഷ്ടം
കൃത്തിവാസസ്സിനേക്കൊണ്ടുദൂഷിച്ചെന്നാലിന്നുതന്നെ
മൃത്യുനിങ്ങൾക്കിരുവർക്കുമെത്തും സംശയമില്ല"
ഇപ്രകാരം കയർക്കുന്നപുരന്മാരോടരുൾചെയ്തു
സുപ്രസന്നാനൻദേവൻമുകുന്ദൻമന്ദമീവണ്ണം,
"മുപ്പുരന്മാർക്കിതുകേട്ടാലെന്തുബന്ധംമനക്കാമ്പിൽ
അപ്രിയംസംഭവിപ്പാനെന്തുചൊല്ലാംപരമാർത്ഥം
ഗാത്രവുംശ്രോത്രവുംപിന്നെനേത്രവുംജിഹ്വയുംഘ്രാണം
പാർത്തുകണ്ടാലിവയഞ്ചുമിന്ദ്രിയങ്ങളറിഞ്ഞാലും
അഞ്ചുകൊണ്ടുശിവനുണ്ടെന്നറിവാനിന്നെളുതല്ലാ
പഞ്ചഭൂതാത്മകമായദേഹവുംദേഹിയുമില്ല,
കുതിരയ്ക്കുരണ്ടുകൊമ്പുണ്ടെന്നൊരുത്തൻപറഞ്ഞെന്നാ
ലതുതന്നെവിശ്വസിച്ചാൽകന്നക്കുണ്ടോപുരന്മാരേ?
മതികൊണ്ടുവിചാരിച്ചുത്യജിച്ചാലുംമോഹമെല്ലാം
ചത്തവന്റെപ്രസാദത്തെവരുത്താമെന്നുചൊല്ലീട്ടു്
ചാത്തമൂട്ടുന്നതുംപിന്നെപ്പാഴിലെന്നുധരിച്ചാലും
കൊറ്റൊരുത്തൻവഴിപോലെ കഴിച്ചെന്നാലതുകൊണ്ടു
മറ്റൊരുമാനുഷൻതന്റെവിശപ്പുതീരുമാറുണ്ടോ?
കാറ്റുതട്ടി വിളക്കങ്ങുകെട്ടുപോയാലതിൽപിന്നെ
ആറ്റലോടെവെളിച്ചെണ്ണപകർന്നാൽ കത്തുമാറുണ്ടോ?
ജീവനോടെവസിക്കുന്നകാലമെല്ലാംഭവിച്ചിടും
കേവലം മാനുഷന്മാർക്കു ദുഷ്കൃതവും സുകൃതവും
ജീവനാശംവന്നുപോയാലൊരുവസ്തുപിന്നെയില്ലാ
ദേവലോകപ്രാപ്തിയെന്നു പറവതു ഭോഷ്കുതന്നെ
പട്ടിപോലെ വിശന്നോരോകോട്ടിലെല്ലാം നടന്നാലും
പരമാർത്ഥംകണ്ടതെല്ലാമസത്യംകാണാത്തതെല്ലാം

കിട്ടിയതണ്ഡുലംകൊണ്ടുവീട്ടിൽവന്നങ്ങൊരുനേരം
പൊട്ടിയൊരുകലംതന്നിലിട്ടുവെള്ളംപകന്നേവം
ഒട്ടുവെന്താൽവാങ്ങിവെച്ചുച്ചുട്ടുകഞ്ഞികുടിച്ചിട്ടു്,
കുട്ടികൾക്കുംകൊടുത്തേതും കൂട്ടുവാനില്ലായ്കമൂലം
പട്ടിണിപ്രായമായുള്ളകഷ്ടകമ്മമനുഭവി-
ച്ചോട്ടുകാലംദുരിതത്തിൽപാട്ടിലാകുമനുജന്റെ
സ്പഷ്ടമായിട്ടിഹലോകചേഷ്ടിതങ്ങൾകണ്ടുകൊൾവിൻ
അത്രയുമല്ലിനിച്ചൊല്ലാംചിത്രമായവിശേഷങ്ങൾ
മാത്രമൈശ്വര്യമുണ്ടെന്നാൽധാത്രിയിലീശ്വരൻതന്നെ
സൂര്യനെന്നിയേമററുദൈവമില്ലനമുക്കിപ്പോൾ
കാര്യംഞാൻപറയുന്നേൻനേരുകേട്ടെന്നുതോന്നേണ്ട
ആര്യസ്വാമിയായുള്ളചാവാകഭഗവാന്റെ
സാരമാംമതംതന്നെമിതമെന്നുധരിച്ചാലും
കാണുന്നവസ്തുവെല്ലാംപരമാത്ഥംജഗത്തിങ്കൽ
കാണാത്തവസ്തുവെല്ലാംഭോഷ്കുതന്നെപുരന്മാരെ
വേണംസ്വഗ്ഗമെന്നെല്ലാംനിരൂപിച്ചുതപംചെയ്താ-
ലൂണുംനാസ്തിയാമല്ലാതൊരുവസ്തുവരത്തില്ലാ.
നോററുംകൊണ്ടൊരുകൂട്ടംതാപസന്മാർവനംതോറും
കാററടികൊണ്ടിരിക്കുന്നുകൊററിനില്ലായ്കകൊണ്ടത്രെ
മാററാർകൾക്കിന്നിതല്ലാതെചെററുമുററുംഫലമില്ല,
കൂററുകാരുമവൎക്കില്ലാദുരിതംകണ്ടുകൊണ്ടാലും
മോഹങ്ങൾതുടങ്ങാതെ ദേഹങ്ങൾഭരിക്കേണം
ദേഹങ്ങൾനശിക്കുമ്പോൾദേഹിക്കുംകൂടനാശം
ആഹാരംകഴിച്ചുംകൊണ്ടാഹാ!യെന്നിരിക്കേണം
സ്നേഹിക്കുംജനങ്ങളിൽസ്നേഹവുംഭവിക്കേണം
ശിവനെന്നുംവിഷ്ണുവെന്നുമിവചിന്തിച്ചിരുന്നെന്നാൽ
അവരെക്കൊണ്ടൊരുകാര്യംഭുവനവാസികൾക്കില്ല.
കയ്യിൽപുണ്ണിനിന്നുപിന്നെക്കണ്ണാടയുംകൂടെവേണോ?

കയ്യിൽ ഗ്രന്ഥമുണ്ടല്ലോ പഠിപ്പിക്കാം വേണമെങ്കിൽ
അയ്യോ! നിങ്ങടെ ജന്മം പാഴിലായെന്നതേ വേണ്ടു
പൊയ്യല്ലേ പറയുന്നു ശാസ്ത്രബോധം ചെറുമില്ല."
ഇവ്വണ്ണം പലവാക്കുകേട്ടപ്പോൾ പുരന്മാർക്കും
ദൈവമില്ലെന്നു കിഞ്ചിൽ ബോധം വന്നുത്ഭവിച്ചു
ദേവന്റെ കപടങ്ങളേവം മാനസതാരിൽ
മൂവർക്കും ദൃഢമായ ഭാവത്തെ മറിക്കുന്നു.
നീചന്മാരത്തുനേരമെഴുന്നേറ്റു വഴിപോലെ
ആചാരം ചെയ്തുനിന്നു ത്രിപുരന്മാർ ഭക്തിയോടെ
"ശാസ്ത്രങ്ങളടിയന്മാർക്കത്രമാത്രം ഗ്രഹിക്കേണം
ശാസ്ത്രിയാം ഭവാൻ തന്നെ ഗുരുഭൂതനിനിമേലിൽ"
താരകന്റെ തനയന്മാരിപ്രകാരമുണർത്തിച്ചു,
ദൂരെനിന്നു കരം കൂപ്പി ശിഷ്യഭാവം നടിച്ചപ്പോൾ
നാരദന്റെ കരത്തിന്നാഗ്രന്ഥമമ്പോടു മേടിച്ചു
താരകാക്ഷന്റെ കയ്യിൽ കൊടുത്തു മുനിയോഗീന്ദ്രൻ
പുരന്മാർക്കും മനക്കാമ്പിൽ ബോധമുണ്ടാകുവാനുള്ള
പരീക്ഷയ്ക്കായത്തുനേരമരുൾചെയ്തു പത്മനാഭൻ
പുരന്മാരേ! കണ്ടുകൊൾവിൻ! നമ്മുടെ ശാസ്ത്രമാഹാത്മ്യം
ഇല്ലെന്നു ഞാൻ പറഞ്ഞാലില്ലെന്നു വരും താനും
ഉണ്ടെന്നു ഞാൻ പറഞ്ഞാലുണ്ടെന്നു വരും താനും
കണ്ടാലുമെന്നരുളി തണ്ടാർമാനിനീകാന്തൻ
കിണ്ടി തന്നിലെ വെള്ളം കൊണ്ടങ്ങു തളിച്ചപ്പോൾ
പണ്ടേയുള്ളരയാലും ഭസ്മമായിച്ചമഞ്ഞുതേ
ഉണ്ടെന്നങ്ങരുൾചെയ്തു പിന്നെ വെള്ളം തളിച്ചപ്പോൾ
കണ്ടുവന്മരമായൊരരയാലും വന്നു പൊങ്ങി;
നീചരാകും ത്രിപുരന്മാർക്കുറച്ചു സത്യമെന്നെല്ലാം
സാരമായ ബൌദ്ധശാസ്ത്രം പഠിപ്പാനങ്ങൊരുമ്പെട്ടു.
മുപ്പുരന്മാരത്തുനേരം ബൌദ്ധശാസ്ത്രങ്ങളെയെല്ലാം

അല്പകാലംകൊണ്ടശേഷംപഠിച്ചുദക്ഷിണചെയ്തു;
കെല്പിനോടെശിവനില്ലാശിവനില്ലെന്നൊരുപോലെ
എപ്പൊഴുംനിന്നുരചെയ്തു ശിവലിംഗമുപേക്ഷിച്ചു
നല്ലരുദ്രാക്ഷവുംപിന്നെക്കല്ലുകൊണ്ടുപൊടിച്ചാശു
വല്ലഭന്മാർപുലിത്തോലുംകീറിട്ടുരത്തുപേക്ഷിച്ചു
ഉത്തമാംഗേവിളങ്ങുന്നജടഭാരങ്ങളെയെല്ലാം
കത്തിയമ്പുകൊണ്ടശേഷംചിരച്ചുദുഷ്ടരന്നേരം
മേനിതന്നിലണിഞ്ഞോരു ചാരമെല്ലാംതുടച്ചുവാരി
സ്നാനവുംചെയ്തൊരുപോലെമൂന്നുപേരുംവന്നിരുന്നു
മാനമേറുന്നനുജന്മാർമോടികൂട്ടിവഴിപോലേ
മാനനിമാരോടുകൂടികോട്ടപുക്കസാമർത്ഥന്മാർ
കച്ചമുണ്ടുഞൊറിഞ്ഞുടുത്തു
ചേർച്ചയുണ്ടതിനൊന്നുരത്തു;
പച്ചമുക്കിനകച്ചകൊണ്ടതിമെച്ചമാകിനകോപ്പെടുത്തു
കൂട്ടുകുറികളരച്ചണിഞ്ഞു
നാട്ടുപുഴവുമെടുത്തണിഞ്ഞു
പട്ടുപുടവകളോടുപലവകകെട്ടിയങ്ങൊരുവിധമണി
ചന്ദ്രകാവിവളച്ചുകെട്ടി [ഞ്ഞു
ചന്ദ്രകാന്തികളേറവുതട്ടി
ചന്ദനംപുനരിന്ദുചൂർണ്ണവുമെന്നുവേണ്ടവിധങ്ങൾകൂട്ടി;
മല്ലികാമലർമാലചൂടി
നല്ലനല്ലസുഖങ്ങൾതേടി
ഇവ്വിധങ്ങൾനടിച്ചുംകൊണ്ടസുരന്മാർമൂന്നുപേരും
ശൈവനാമംമറന്നാശുമദിച്ചാരെന്നതേവേണ്ടു
ദേവദേവൻപത്മനാഭൻമറഞ്ഞുമെല്ലവേചെന്നു
ദേവവൃന്ദങ്ങളിൽകൂടിതപംചെയ്തുവാണരുളീ;
ഏഷണിക്കാരനായുള്ളമുനിശ്രേഷ്ഠൻപുറപ്പെട്ടു
ഭീഷണികളിവയെല്ലാംശംഭുതന്നോടറയിപ്പാൻ,

ദോഷരായത്രിപുരന്മാൎക്കുടനുനാശമെന്നോൎത്തു
തോഷമോടങ്ങുകൈലാസപൎവ്വതത്തിൻമുകളേറി
തുമ്പയും ചാമ്പലുംപാമ്പും അമ്പിളിഗംഗയുംചൂടും
തമ്പുരാന്റെപുരംതന്നിലിമ്പമോടെചെന്നുകേറി
നിന്നനേരം ചന്ദ്രചൂഡൻമന്ദമൊന്നങ്ങരുൾചെയ്തു
"വന്നിതോതാപസശ്രേഷ്ഠൻനന്നുവന്നിങ്ങിരുന്നാലും
ഇന്നെനിക്കുവിനോദങ്ങളൊന്നുമില്ലാഞ്ഞിരിക്കുന്നു
വന്നകാൎയ്യംപറഞ്ഞാലുംനിന്നുകാലുകഴയേണ്ടാ
എന്നുടെമുമ്പിലാമ്മാറങ്ങിരുന്നാലുംവഴിപോലെ
നിന്നുടെവാക്കുകൾകേൾപ്പാൻപാൎവ്വതിക്കാഗ്രഹംപാരം.
ഒന്നുനമ്മോടറിയിപ്പാൻവന്നുവെന്നിങ്ങുതോന്നുന്നു
ഒന്നുകൂടാതൊരിക്കലും കാണ്മാറില്ലടോതന്നെ"
എന്നിതെല്ലാമരുളപ്പാടങ്ങുകേട്ടുമുനിശ്രേഷ്ഠൻ
വന്ദനംചെയ്തുകൊണ്ടേവമുണൎത്തിച്ചുവാൎത്തയെല്ലാം;
"ചന്ദ്രചൂഡാ! ഭഗവാനെ! വന്നകാൎയ്യമുണൎത്തിക്കാം
ചന്ദനമൊന്നോൎത്തവൃക്ഷംകാഞ്ഞിരമായ്വന്നിതിപ്പോൾ
മാലയെന്നുനിനച്ചുവംവിശ്വസിച്ചുവസ്തുവെല്ലാം
കാളസൎപ്പങ്ങളുമായികാലദോഷത്തിന്റെമൂലം
ഇത്രനാളുംഭക്തരായിനടന്നോരുത്രിപുരന്മാർ
എത്രതന്നെഭഗവാനെദ്ദുഷിക്കുന്നുകശ്മലന്മാർ
അക്ഷസൂത്രംശിവലിംഗം വ്യാഘ്രചൎമ്മമിവയെല്ലാം
രക്ഷയുംതൽക്ഷണംദൂരത്തുപേക്ഷിച്ചുകശ്മലന്മാർ
ശിവനെന്നുള്ളനാമത്തെക്കേട്ടുകൂടാതൊരിക്കലും
ശിവനില്ലാശിവനില്ലെന്നോൎത്തുപോലെജപിക്കുന്നു
ഒരുകൂട്ടംബൌദ്ധശാസ്ത്രമുള്ളവാക്കിവഴിപോലെ
ഗുരുവായിട്ടൊരുവിദ്വാൻതാനിരുന്നുപഠിപ്പിച്ചു
ഒരുമ്പെട്ടുത്രിപുരന്മാർമറന്നുനിൻചരിതങ്ങൾ
ദുഷ്ടതയ്ക്കുവിരുതുള്ളത്രിപുരന്മാരുടെകൂട്ടം

കഷ്ടമെന്നേപറയാവൂ!കാലകാല!ഭഗവാനെ! ”
നാരദന്റെ വചനങ്ങൾകേട്ടനേരംഘോരഘോരം
മാരഹന്താവുടേഭാവംപകർന്നുകാണായിവന്നു;
വികടനിടിലതടത്തിലേററം
ഭ്രുകുടിവടിവിലുയർന്നുവന്നു
ചടുലമുടലുമുടൻവളർന്നു
ഝടിതിനയനമുടൻചുവന്നു
ഝടിതിസുരനദിതന്നിലേന്തും
തിരകളിളകിമറിഞ്ഞുലഞ്ഞും
കടകഭുജഗമുണർന്നിരുന്നു
കഠിനവിഷനികരംചൊരിഞ്ഞു
തുടകളിടയുമുടൻകുലുങ്ങി
തുടയിൽ ഗിരിമകളും നടുങ്ങി;
അന്തകാന്തകനാകുമീശ്വരനന്ധകാസുരനാശനൻ
അന്ധരാമസുരത്രയത്തെയെരിച്ചുഭസ്മമതാക്കുവാൻ
ചിന്തതന്നിലുറച്ചുകൊണ്ടുകഠോരമായകുഠാരവും
ചന്തമേറിനശൂലവുംകരതാരിലാശുമഹേശ്വരൻ
സിന്ധുമൗലിഭുജംഗഭൂഷണനെത്രയുംബഹുതേജസാ
ശങ്കരന്റെരൂപഭേദപ്രൌഢികണ്ടുഭൂതവൃന്ദം
സംഭ്രമിച്ചുസർവ്വരുമങ്ങൊത്തുകൂടിയതുനേരം
ഭൃംഗിരിടിതുംഗകേതുഭൃംഗിയുംഭൃഗണനുംപിന്നെ
ക്രുശ്മവർണ്ണൻലോകകർണ്ണൻജംബുകീടൻവ്യാഘ്രകേശി
വീരനാകുംവീരഭദ്രൻവീരസിംഹോദരൻതാനും
അരിതാരമരച്ചാശുമുഖത്തുതേച്ചൊരുകൂട്ടം
അരികൊണ്ടുംകരികൊണ്ടുംവരച്ചുകൊണ്ടൊരുകൂട്ടം
മരത്തിന്റെതോലുകൊണ്ടങ്ങുടുത്തുംകൊണ്ടൊരുകൂട്ടം
നൂറുംമഞ്ഞളുംകൂടിയണിഞ്ഞുംകൊണ്ടൊരുകൂട്ടം
ആറുമമ്പതുംകൂടേകെട്ടുപെട്ടങ്ങൊരുകൂട്ടം

ഇത്തരം പലവേഷമങ്ങു ചമഞ്ഞു ഭൂതഗണങ്ങളും
സത്വരം പലവാക്കു തമ്മിലുരത്തുകൊണ്ടു രസിക്കയും,
"ഏതൊരുത്തനൊടിന്നു നമ്മുടെ തമ്പുരാൻ പട കൂട്ടുവാൻ
ചേതസാ കലഹിപ്പതിന്നെഴുനീററ കാരണമെന്തെടോ!
കേട്ടു ഞാനുമതിന്റെ സംഗതി ക്രൂരരാമസുരത്രയം
പാട്ടുപാടി ജഗത്ത്രയേ ശിവനില്ലയെന്നു നടന്നുപോൽ
നാട്ടുപാഴരെയിന്നു തന്നെയടിച്ചുകൊല്ലണമൊക്കവേ
കൂട്ടുകാരുടെ കൂട്ടവും പല കൂട്ടമങ്ങു നശിക്കണം,
ഞാനൊരുത്തനടുത്തു ചെന്നു പിടിച്ചു കെട്ടി വരിഞ്ഞഹോ
മാനഹാനി വരുത്തിയിങ്ങു വരുത്തുവൻ പുരവീരരെ
താനതിന്നു പുറപ്പെടേണ്ട തനിക്കതിന്നെളുതല്ലെടോ!
ദാനവത്രയമത്ര ദുർബ്ബലമല്ല കില്ലതിനില്ലെടോ!
ഇന്നു മറെറാരു ശത്രു വന്നു പിണങ്ങുമോ ശിവനോടഹോ
ഇന്ദുശേഖരനോടു കേറിയെതിർത്തതെന്തൊരു ജ്യേഷ്ഠിയാം
ഇന്നു നമ്മുടെ നാരദൻ മുനി വന്ന നേരമറിഞ്ഞുതേ [ൻ
ഇന്നു നല്ലൊരു യുദ്ധമിങ്ങിതിനിന്നു വന്നു ഭവിയ്ക്കുമോ?"
കാളിക്കൂളികളിത്തരം പലവാക്കു തമ്മിലുരത്തുടൻ
മേളമേറിന വെള്ളിമാമല തള്ളിയുന്തി നടക്കയും,
ഭദ്രകാളി കളിച്ചുകൊണ്ടുടനദ്രി തന്നിൽ നടക്കയും
രൗദ്രകോപമടുത്തു ചെന്നഥ രുദ്രനോടിടകൂടിയും
കച്ചകെട്ടി മുറുക്കി നല്ലൊരു വാല്യമിട്ടൊരു സുന്ദരൻ
മെച്ചമേറിന ഭൂതനാഥനമശ്വമേറി നടക്കയും
മൂഷികന്റെ ഗളത്തിലേറിന വിഘ്നരാജനുമങ്ങിനെ
വേഷഘോഷണ തോഷഭീഷണ ഭാഷണത്തൊടടുക്കയും

ഇത്ഥമോരോ മഹാഘോഷത്തോടു കൂടെപ്പുറപ്പെട്ടു
കൃത്തിവാസോ മഹാദേവൻ ചീർത്ത കോപം സഹിയാഞ്ഞു

വെട്ടിവെട്ടിച്ചിരിക്കുമ്പോളെട്ടുദിക്കുംനടുങ്ങുന്നു
തട്ടിമുട്ടിതകൎന്നുഭൂതജാലങ്ങളന്നേരം
കാലുകൊണ്ടുമഹാരുദ്രൻനാലുഭാഗേചവിട്ടുമ്പോൾ
ശൈലമെല്ലാംവിറയ്ക്കുന്നുനാലുപാടുംനടുങ്ങുന്നു
ശൈലഭാഗേതപംചെയ്യും വാനരന്മാർവെളിച്ചത്തു
ചാലവേയങ്ങെഴുന്നള്ളിപ്രകാശിച്ചുനിന്നരുളി
ദേവകളുംമുനിമാരുംമുകുന്ദനുമിന്നിവിടെ
സേവചെയ്യാനവകാശംപാൎത്താലുംവഴിപോലെ
ശങ്കരൻെറയരുളപ്പാടതുകേട്ടുദേവകളും
തിങ്കൾമൌലിചന്ദ്രചൂടൻതന്നെനോക്കിസ്തുതിചെയ്താർ
"ശങ്കരായശിവശങ്കരായനിരഞ്ജനായ നമോസ്തുതേ!
പങ്കജായുധഭഞ്ജനായനിരഞ്ജനായ നമോസ്തുതേ!
ചന്ദ്രചൂഡനമോസ്തുതേ! ഹരഗൌരിനാഥനമോസ്തുതേ!
ബാലചന്ദ്രവിഭൂഷണാ! ഹരനീലകണ്ഠ നമോസ്തുതേ!
ഫാലലോലാലവിലോലനീരദലോചനായ നമോസ്തുതേ
ലോകനാഥനമോസ്തുതേ! നിഖിലേശകാമവിനാശന
കാലകാലനമോസ്തുതേ! കരുണാനിധേശരണംഭവാൻ.

അടിയങ്ങടെനാടുകളുംവീടുകളും
മുടിയുന്നിതു പോററിധരിക്കണമേ
പടുപാഴരനേകമൊരായിരവും
പടനായകരും പടുദാനവരും
ഉടനെ പുരദാനവകിങ്കരരും
വടിവൊടുമുടിച്ചുജഗത്തഖിലം
അവരോടുപടയ്ക്കിഹനേരിടുവാൻ
ഭുവനത്തിലൊരുത്തനുമില്ലദൃഢം
അവനത്തിലൊരിത്തിരിയില്ലഭവാൻ
ഇവയൊക്കെയറിഞ്ഞുതുണയ്ക്കണമേ

മറിമാൻമഴശ്ശൂലം കടന്നുടീയും
മണിവട്ടകമാലകപാലമതും
ജടയിൽകുടികൊണ്ടിടുമാപഗയും
തുടയിൽഗിരിതന്നുടെ കന്യകയും
നടനങ്ങളുമെന്നിവ നിൻ ചരിതം
അടിയങ്ങടെ ചേതസി തോന്നണമേ
പടതോറ്റുമടങ്ങിജഗത്തഖിലം
തടവില്ലൊരുദിക്കസുരക്കമഹോ
മുക്കണ്ണഭഗവാനെമൂഢന്മാരസുരന്മാ-
രൊക്കെത്തക്കവേമൂന്നേമുക്കാൽനാഴികകൊണ്ടും
ചിക്കെന്നുവധിച്ചെന്നാലക്കാലംമരണമെന്നു
തൃക്കയ്യാൽവരമേകിപ്പാക്കുന്നു വിരിഞ്ചൻ;
ഇക്കാലമതിനുള്ള തക്കവുമുളവായി
ധിക്കാരികളായുള്ള മൂഢന്മാരസുരരേ
തീക്കണ്ണിലെരിപ്പാനായ് തിരുവുള്ളം ഭവിക്കേണം"
ഗവ്വാദിനശിച്ചൊരുഗീവ്വാണപ്രധാനന്മാർ
നിവ്വാദമുരചെയ്തുസവ്വരും വണങ്ങുമ്പോൾ
പാവ്വതീപതിദേവൻ ഗവ്വമോടനുമോദം ചെയ്തു
പൂവ്വദേവകളുടെദുർവ്വീര്യംശമിപ്പിപ്പാൻ
ഇത്ഥമോരോസ്തുതിവാക്യംകേട്ടുകേട്ടുപ്രസാദിച്ചു
കൃത്തിവാസസ്സമഹാദേവൻ സത്വരമൊന്നരുൾചെയ്തു
"ദുഷ്ടരാകുമസുരരേയിപ്പൊഴെ ഞാൻഹനിച്ചീടാം
ഒട്ടുമേനിങ്ങടേയുള്ളിലാധിയുംവ്യാധിയുംവേണ്ട!
വില്ലുംബാണവും നാസ്തിവിദഗ്ദ്ധൻസൂതനുംനാസ്തി
ഇല്ലല്ലോകുതിരകളുംനല്ലൊരുരഥമില്ലാ,
എല്ലാമിങ്ങുളവാക്കാനെല്ലാരും ശ്രമിക്കേണം
അല്ലാതെപുരന്മാരെക്കൊല്ലാനിങ്ങെളുതല്ല"

ഇത്ഥമൊന്നങ്ങരുൾചെയ്തുഭഗവാൻ ശ്രീമഹാദേവൻ
വൃത്രവൈരിപ്രമുഖന്മാരതുകേട്ടങ്ങുളവാക്കി
ആയതൊന്നുംബലമില്ലാഞ്ഞതംബുജബാണവൈരിയും
മേരുശൈലാധിപൻതന്നെമൂലമോടെപിഴുതാശു
താലവൃക്ഷക്കഴപോലെനിവർത്തിനിർത്തിനാൻപിന്നെ
ചാലവേതന്നിടങ്കയ്യിലാക്കിനാൻശ്രീമഹാദേവൻ
ഭാസുരമാംകരംതന്നിൽകടകമായ്ക്കിടക്കുന്ന
വാസുകിയോടരുൾചെയ്തുഭഗവാൻശ്രീമഹാദേവൻ
താരകൻറസുതന്മാരാംപുരന്മാരെക്കൊലചെയ്‌വാൻ
മേരുശൈലം ചാപമാക്കികുലപ്പാനായ് തുടങ്ങുന്നു
വീരനായവാസുകേ! നീ ചരുഞാണായ് ചമഞ്ഞാലും
ഭൂരിദീർഘംകലന്നോരുശരീരത്തെധരിച്ചാലും
ശങ്കരൻറയരുളപ്പാടതുകേട്ടസർപ്പരാജൻ
കങ്കണതചംവെടിഞ്ഞാശുവളന്നു കാണായിവന്നു
തങ്കശൈലാധിപൻതൻറശിരസ്സിങ്കൽകെട്ടുപെട്ടു
വൻകയറായ് നീണ്ടുനീണ്ടുനൂറുനൂറായിരക്കാതം
ഭൂമിദേവിരഥമായിവിരിഞ്ചൻസാരഥിയായി
സോമനുംസൂര്യനുംരണ്ടുവണ്ടിയായിച്ചേർന്നുകൂടി
നാലുവേദങ്ങളും നാലുകുതിരകളായ് ചമഞ്ഞു
മൂലമന്ത്രസചരൂപമാംപ്രണവം ചമ്മട്ടിയായി
ശരമായിവിഷ്ണുദേവൻതൂവലായിവായുദേവൻ
ശരത്തിന്നുശയിപ്പാനങ്ങനന്തൻതൂണിയുമായി
തരത്തിൽമൂവരെക്കൊണ്ടുശരംതീർത്തുശംഭുദേവൻ
സർപ്പജാലംപലകൂടിച്ചട്ടയായിതൊപ്പിയായി
കെല്പിനോടെപടക്കൊട്ടുംകൊട്ടിനാൻ നന്ദികേശചരൻ
മേരുശൈലംവളച്ചുപിടിച്ചു
മാരവൈരിവലിച്ചുകുലച്ചു
അമ്പെടുത്തുതൊടുത്തുനിറച്ചു

അമ്പിളിക്കലനിന്നുവിറച്ചു
കമ്പമേററംജഗത്തിന്നുററച്ചു
ചെമ്പകബാണവൈരിമദിച്ചു
ആറലച്ചു കൂറിളച്ചു,
ആവഹത്തിനും മോഹമുററച്ചു
കാളകണ്ഠശരീരംവളൎന്നു
കാളികൂളികളേററമിയന്നു
ആൎത്തറയ്ക്കൂട്ടത്തുചെന്നപ്പോൾ
ചിത്തവേദനദാനവന്മാൎക്കും
ആരിതെന്നുവിചാരംതുടങ്ങി;
താരകാക്ഷനുംഭീതിതുടങ്ങി
കാമവൈരീകാലവൈരീ
കാലതാമസം വിട്ടടൎത്തേടീ
ശ്രീപതിബാണമുഖത്തിങ്കൽനിന്നു്
ദാനവജ്വാലകത്തിത്തുടങ്ങീ
ശ്രീപരമേശ്വരൻതൻത്രിനേത്രത്തിന്നു്
ഘോരമായ്ധൂമമെഴുന്നു തുടങ്ങീ
ശുക്രമുനിതന്റെശിഷ്യാരായുള്ളോരു
മുപ്പുരന്മാരുംനശിച്ചോരക്കാലം!
ശംഭോ!മഹാദേവാ!ശംഭോ!മഹാദേവാ!
ശംഭോ!മഹാദേവാ!ശങ്കര!ശംഭോ!

ത്രിപുരദഹനം പറയൻതുള്ളൽ

സമാപ്തം.



# ടിപ്പണി

അകംപുക്ക് = അകത്തു കടന്ന്

അങ്കുശാങ്കിതം = തൊറട്ടിയുടെ അടയാളത്തോടു കൂടിയതു്.

അങ്കശാല = യുദ്ധപ്പുര.

അങ്കണം = നടുമുററം.

അഖിലം = എല്ലാം.

അഗ്രജൻ = ജ്യേഷ്ഠൻ.

അചലകുലോത്തമം = പർവ്വതശ്രേഷ്ഠനെ.

അചലം = പർവ്വതം.

അടിയത്തിന്ന് = എനിക്ക്.

അടിയാർ = അടിമകൾ.

അണ്ഡകടാഹം = ലോകം ആകമാനം.

അണ്ഡജം = പക്ഷി, (ഇവിടെ ഹംസം.)

അത്തൽ = വ്യസനം.

അത്ര = ഇവിടെ.

അഥ = അനന്തരം.

അനർത്ഥം = ഉപദ്രവം.

അനാമയൻ = ദുഃഖമില്ലാത്തവൻ.

അനിശം = എല്ലായ്പോഴും.

അന്തകൻ = കാലൻ.

അന്തണർ = ബ്രാഹ്മണർ.

അൻപു് = ദയ.

അപ്രമേയം = അളക്കാൻ പാടില്ലാത്തത.

അഭിലാഷം = ആഗ്രഹം.

അംബരം = ആകാശം.

അമരകൾ = ദേവകൾ.

അമരപതി = ദേവേന്ദ്രൻ.

അമരവരപുരം = ദേവലോകം.

അമരാരി = ദേവന്മാരുടെ ശത്രു; അസുരൻ.

അമരുക = കീഴടങ്ങുക, അധിവസിക്കുക

അമളിത്തരങ്ങൾ = അബദ്ധങ്ങൾ.

അരവങ്ങൾ = പാമ്പുകൾ.

അരിതാരം = ഒരങ്ങാടിമരുന്ന്; താളകം.

അരുളപ്പാട് = കല്പന.

അലയ്ക്കുന്നു = തല്ലുന്നു.

അവലംബനം = ആശ്രയം

അവനരഹിതം = രക്ഷയില്ലായ്മ.

അശ്വം = കുതിര.

അളകാപുരം=വൈശ്രവണൻെറ രാജധാനി.
അക്ഷണം=വേഗം.
അഷ്ടി=ഭക്ഷണം.
അസുരത്രയം=ത്രിപുരന്മാർ.
അസുരപുങ്ഗവന്മാർ=രാക്ഷസശ്രേഷ്ഠന്മാർ.
അക്ഷസൂത്രം=ജപമാലയ്ക്കുള്ള ചരട്.
അഴക=ദുഃഖിക്കുക.
ആക്കമോടെ=ശക്തിയായി.
ആകുലപ്പെട്ടവർ=ദുഃഖിച്ചവർ
ആച്ചുതേ=ആയല്ലോ.
ആഢ്യമുദ്ര=ജാതിശ്രേഷ്ഠതയുടെ അടയാളം.
ആപഗാ=നദി.
ആമയം=ദുഃഖം.
ആമെങ്കിൽ=ആകുമെങ്കിൽ.
ആര്യസ്വാമി=ശ്രേഷ്ഠനായ യജമാനൻ.
ആരാഞ്ഞു=അന്വേഷിച്ചു
ആരണന്മാർ=ബ്രാഹ്മണന്മാർ.
ആവലാതി=പരാതി.
ആശാന്തം=ദിക്കുകളുടെ അററം; ആശകളുടെനിവൃത്തി.
ആശു=വേഗം.
ആഹവം=യുദ്ധം.
ആഹുതി=ഹോമം.
ആറുചൂടും ഭഗവാൻ=ശിവൻ.
ആററൽ=ചൊടി.
ആനനം=മുഖം.
ഇടക്കുറി=സമയം കഴിച്ചു.
ഇണങ്ങർ=ബന്ധുക്കൾ.
ഇത്തിരി=അല്പം.
ഇത്ഥം=ഇപ്രകാരം.
ഇന്ദുശേഖരൻ=ശിവൻ.
ഇയന്നു=പ്രാപിച്ചു.
ഇയലും=കൂടിയ.
ഇരന്നു=യാചിച്ചു
ഇരിമ്പകം=ഇരിമ്പു
ഇളയ്ക്കുക=പിൻവാങ്ങുക
ഇക്ഷു=കരിമ്പു.
ഈക്ഷണം=നോട്ടം.
ഈററപ്പാമ്പു=മുട്ടയിട്ടുകിടക്കുന്ന പാമ്പു.
ഉച്ചകോപം=വർദ്ധിച്ച കോപം.
ഉടയ=ഉള്ള.
ഉണർത്തിച്ചു=അറിയിച്ചു.
ഉത്തമാങ്ഗം=തല.
ഉപരി=മേൽഭാഗത്തിൽ.
ഉമ്പർകോൻ=ദേവേന്ദ്രൻ.

ഉരഗപതി=സൎപ്പരാജൻ, വാസുകി, അനന്തൻ.
ഉരഗങ്ങൾ=സൎപ്പങ്ങൾ.
ഉരുതരം=ഏററവും വലിയ.
ഉൎവ്വീ=ഭൂമി.
ഉററവർ=ബന്ധുക്കൾ.
ഉന്നിച്ചു=വൎദ്ധിച്ചു.
ഊട്ടു്=സദ്യ.
ഊഴി=ഭൂമി.
ഊററം=കരുത്തു്.
ഏവം=ഇപ്രകാരം.
ഏഷണി=നുണ.
ഏററുപോവാൻ=യുദ്ധം ചെയ്യാൻ.
ഒനക്കു്=നിങ്ങൾക്കു്.
ഓതിക്കുവാൻ = പഠിപ്പിക്കാൻ.
ഓത്തു്=വേദപാഠം.
കങ്കണത്വം=വളയുടെ രൂപമായിട്ടുള്ള അവസ്ഥ.
കടകം=വള.
കണ്ടം=വയൽ.
കണ്ടകൻ =ദുഷ്ടൻ.
കണ്ഠദേശം=കഴുത്തു്.
കണ്ഠസൂത്രം=താലി.
കന്ദരം=ഗുഹ.
കപാലി=കപാലം (തലയോട്ടു്) ധരിച്ചവൻ; ശിവൻ.
കബളം=ചതി.
കമ്പം=ഇളക്കം
കരത്തിന്നു്=കൈയിൽനിന്നു്.
കരുണാകരൻ=ദയയ്ക്കിരിപ്പിടമായുള്ളവൻ.
കശ്മലന്മാർ=ദുഷ്ടന്മാർ.
കളത്രം=ഭാൎയ്യ
കള്ളക്കയ്യർ=കള്ളംചെയ്യുന്നവർ.
കനകം=സ്വൎണ്ണം.
കനക്കേട്ടു്=ഗൌരവമില്ലായ്മ.
കാണിനേരം=അല്പനേരം.
കാതം=നാലുനാഴികവഴി.
കാന്തൻ=ഭൎത്താവു്.
കാമവിനാശൻ=കാമത്തെ നശിപ്പിച്ചവൻ,
കാമവൈരി=ശിവൻ.
കാമിനിമാർ=സൌന്ദൎയ്യവതികൾ.
കായം=ശരീരം.
കാലകാലൻ=ശിവൻ.
കാലാരി=ശിവൻ.
കാളകണ്ഠൻ=ശിവൻ.
കാളകൂടം=കടുത്തവിഷം.
കാളം=കാഹളം.
കാളസൎപ്പം=കറുത്തസൎപ്പം
കാനനം=കാടു്.
കാഞ്ചനം=സ്വൎണ്ണം.

കാഞ്ചി=അരഞ്ഞാൺ.
കിങ്കരന്മാർ=ദാസന്മാർ.
കിങ്കരാലയം=പരിചാരക മന്ദിരം.
കിടയ്ക്കം=കിട്ടം.
കിട്ടെവാതം=അടുത്തുവ ന്നാലും.
കിരീടി=അൎജ്ജുനൻ.
കില്ല്=സംശയം.
കിഞ്ചിൽ=അല്പം.
കൃതം=ചെയ്യപ്പെട്ടതു്.
കൃത്തിവാസസ്സ്=കൃത്തി യെ (തോലിനെ) വ സ്ത്രമാക്കിയവൻ=ശി വൻ.
കൃപ=ദയ.
കുടികൊള്ളും=വസിക്കും.
കഠാരം=മഴ.
കുണ്ഠഭാവം=വിരോധം.
കുണ്ഡികാ=കമണ്ഡലു; ജ ലപാത്രം.
കുണ്ഠർ=വിഷമിച്ചവർ.
കുക്ഷി=വയറു്.
കൂടഗൃഹം=കൃത്രിമഗൃഹം.
കൂടലർ=ശത്രു.
കൂത്തു്=നേരംപോക്കു്.
കൂറു്=സ്നേഹം.
കൂററനേരുംപോററി=ശി വൻ.

കൂററുകാർ=ബന്ധുക്കൾ
കേളി=കളി
കേവലാത്മസ്വരൂപൻ= ദൈവസ്വരൂപൻ.
കൈടഭാരി=കൈടഭന്റെ ശത്രു; മഹാവിഷ്ണു.
കൈതവം=കളവു്.
കൊടിത്തടം=കൊടിമര ച്ചുവടു്.
കൊണ്ടൽവൎണ്ണൻ=മഹാ വിഷ്ണു.
കൊളളിവച്ചു=തീവച്ചു.
കൊററു്=ഭക്ഷണം.
കോയിക്കൽ=രാജഭവന ത്തിൽ.
കോലുന്ന=ചെയ്യുന്ന.
കോവിദൻ=സമൎത്ഥൻ.
കോഴ=കപ്പം.
ക്രൂരം=കഠിനം.
ക്ലേശം=ദുഃഖം.
ഖഗം=പക്ഷി.
ഖലവിനാശനൻ=ദുഷ്ടന്മാ രെ നശിപ്പിക്കുന്ന വൻ.
ഖേചരന്മാർ=ആകാശ ത്തിൽ സഞ്ചരിക്കുന്ന വർ.
ഗണനഹീനം=ഗണിക്കാ ൻപാടില്ലാത്ത.
ഗണികമാർ=വേശ്യമാർ.

ഗരുഡധ്വജൻ=ഗരുഡൻ കൊടിയടയാളമുള്ളവൻ. (വിഷ്ണു)
ഗവ്വ്=അഹങ്കാരം.
ഗളം=കഴുത്ത്.
ഗ്രന്ഥി=പുസ്തകമുള്ളവനായ (കെട്ട്).
ഗാത്രം=ശരീരം.
ഗിരം=വാക്കിനെ
ഗിരിമകൾ=പാർവ്വതി.
ഗീർവ്വാണപ്രധാനന്മാർ=ദേവശ്രേഷ്ഠന്മാർ.
ഗുണാംബുധേ=ഗുണത്തിന് ഇരിപ്പിടമായുള്ളവനേ.
ഗേഹം=ഭവനം.
ഘനമനോഹരൻ=മേഘംപോലെ മനോഹരമായ നിറമുള്ളവൻ.
ഘ്രാണം=മണം.
ഘോരം=ഭയങ്കരം.
ചടുലം=ഇളകുന്ന.
ചണ്ഡവേഗം= വളരെവേഗം.
ചണ്ഡവാതാതപം=ഭയങ്കരമായ കാററും വെയിലും.
ചണ്ഡാലൻ=പറയൻ
ചണ്ഡീശൻ=ശിവൻ.
ചരണാന്തേ=കാൽക്കൽ
ചലിതകുണ്ഡലൻ=ഇളകുന്ന കുണ്ഡലത്തോടുകൂടിയവൻ.
ചാരം=ഭസ്മം.
ചാരു=മനോഹരമായ.
ചാമരം=ചമരിമൃഗത്തിന്റെ വാൽ; വെഞ്ചാമരം.
ചിതം=ഉചിതം.
ചിത്തതാർ=മനസ്സാകുന്ന പൂവ്.
ചുങ്കം=തീരുവ.
ചുവത്തിക്കൊണ്ടു= ചുവപ്പിച്ചുകൊണ്ടു.
ചുഴലവും=ചുററുപാടും.
ചൂതബാണരണം=കാമക്രീഡ.
ചൂടി=തലയിൽ അണിഞ്ഞു.
ചെപ്പ്=ചെകിട്.
ചെപ്പടി=ജാലവിദ്യ.
ചെമ്പകാവലി= ചെമ്പകത്തിന്റെ കൂട്ടം.
ചെണ്ടകൊട്ടിക്ക=കളിപ്പിക്കുക (ചതിക്കുക).
ചെററു=അല്പം.

ചേടകാലയം=ഭൃത്യന്മാരുടെ ഗൃഹം.
ചേട്ടകരം=വൃത്തികെട്ടവർ.
ചേതസി=മനസ്സിൽ.
ഛത്രം=കുട.
ജഗത്തു്=ലോകം.
ജഗന്നിവാസൻ=ഈശ്വരൻ.
ജവേന=വേഗത്തിൽ.
ജലദവിഗ്രഹൻ=മേഘത്തിന്റെ നിറംപോലുള്ള ശരീരമുള്ളവൻ.
ജലദം=മേഘം.
ജളൻ=ഇളക്കമുള്ളവൻ.
ജാലം=കൂട്ടം.
ജിഹ്വ=നാക്കു്.
ജൃംഭണം=വർദ്ധനവു്.
ജംഭശാസനൻ=ഇന്ദ്രൻ.
ഝടിതി=വേഗം.
ഡംഭന്മാർ=അഹങ്കാരമുള്ളവർ
തങ്കശൈലാധിപൻ=മേരുപർവ്വതം.
തച്ചുകൊല്ലിച്ചു=അടിച്ചു് കൊല്ലിച്ചു.
തത്ര=അവിടെ.
തനിച്ച=വലിയ.
തരംകെടുത്തു=വിഷമിപ്പിച്ചു.
തരിമ്പു്=അല്പം.
തരിവള=തരിയിട്ടകൈവള (കിലുങ്ങുന്നവള)
തരുണൻ=യൌവ്വനയുക്തൻ.
തനയൻ=മകൻ.
തനുഭാസ്സു്=ശരീരശോഭ.
തമ്പിമാർ=അനുജന്മാർ.
തഴ=ഒരിനംകൊടിക്കൂറ.
തണ്ടാർമാനിനി=ലക്ഷ്മീദേവി.
തണ്ടുതപ്പി=അഹങ്കാരി.
തണ്ഡുലം=അരി.
താതൻ=അച്ഛൻ.
തായംഭാട്ടു്=തണ്ടുതപ്പിത്തം.
(തായാട്ടു്)
താരകാരി=സുബ്രഹ്മണ്യൻ
താരകാവലി=നക്ഷത്രങ്ങളുടെ കൂട്ടം.
താരകേശച്ചൂഡൻ=ശിവൻ
തിടുക്കം=വേഗം.
തിണ്ണം=വേഗത്തിൽ.
തിമിർത്തു=അഹങ്കരിച്ചു.
തിലകം=പൊട്ടു്.
തിൻക=തിന്നുക.
തീക്കണ്ണു്=ശിവന്റെ മൂന്നാമത്തെക്കണ്ണു് (കോപനമയത്തു് അതിൽ നിന്നും അഗ്നിയുണ്ടാകുമെന്നു് പ്രസിദ്ധം)

തൂണി=ആവനാഴി.
തെരിക്കെന്നു് =പെട്ടെന്നു്
തേ=നിനക്കു്.
തൊണ്ടൻ=മറയൻ.
തോടി=ഒരിനം രാഗം
തോരണം=മാല.
തോഷം=സന്തോഷം.
ത്രിദശന്മാർ=ദേവന്മാർ.
ത്രിണയനാത്മജൻ=ശിവ
ൻെറ പുത്രൻ; സുബ്ര
ഹ്മണ്യൻ.
ത്രൈക്ഷണൻ=ശിവൻ.
ദർപ്പം=അഹങ്കാരം.
ദന്തശൂകാധിപൻ=വാസു
കി.
ദനുജന്മാർ=അസുരന്മാർ.
ദന്ധം=വേദന.
ദശാന്തരേ=അതിനിടക്കു്
ദക്ഷവൈരി=ദക്ഷൻെറ
ശത്രു; ശിവൻ.
ദാനവന്മാർ=അസുരന്മാർ.
ദാരുണന്മാർ=ഭയങ്കരന്മാർ
ദാവാനലൻ=കാട്ടുതീ.
ദിക്കരി=ദിഗ്ഗജങ്ങൾ.
ദിവസ്പതി=ഇന്ദ്രൻ
ദിവാനിശം=രാത്രിയും പ
കലും.
ദിശി=ദിക്കിൽ.

ദിഷ്ടർ=ഭാഗ്യവാന്മാർ.
ദുർഗ്ഗൻ=ഗുണംകെട്ടവൻ.
ദുഷ്പ്രഭു=ചീത്തരാജാവു്
ദുർവിചാരപ്പെരുമാറ്റം=മ
ഹാദുഷ്ടൻ.
ദേവസ്വം=ദേവൻെറമു
തൽ.
ദേഹി=ആത്മാവു്
ദ്വിജന്മാർ=ബ്രാഹ്മണർ.
ധരണിപാലകൻ=ഭൂമി
യെപ്പാലിക്കുന്നവൻ.
ധരണീസുരവരമകുടമണി
=ബ്രാഹ്മണശ്രേഷ്ഠൻ.
ധർമ്മപത്നി=ഭാര്യ.
ധാരണ=മനസ്സിലാക്കൽ.
ധാവതി ചെയ്താർ=അവർ
ഓടി.
ധിക്കരിക്ക=വകവയ്ക്കാതി
രിക്ക.
ധൂമം=പുക.
നഗം=പർവ്വതം.
നടനം=നൃത്തം.
നന്ദനം=ദേവലോകത്തെ
ഉദ്യാനം.
നഹി=ഇല്ല.
നാട്യകം=നാട്യം.
നാട്ടുപാഴർ=നാട്ടിലെ മ
റയന്മാർ.
നാണിയം=ബഹുമാനം;
പ്രസിദ്ധി.

നാലുവക്ത്രമുടയോൻ=ബ്രഹ്മാവു്.
നാസ്തി=ഇല്ല.
നികരം=കൂട്ടം.
നിഖിലേശൻ=എല്ലാത്തിനും ഈശ്വരൻ.
നിജ=സ്വന്തമായ. (തന്റെ)
നിരഞ്ജനൻ=നിസ്സംഗൻ.
നിരസിപ്പാൻ=ഉപേക്ഷിക്കാൻ.
നിരൂപിച്ചു്=വിചാരിച്ചു്
നിർണ്ണയം=നിശ്ചയം.
നിർവ്വഹിച്ചു=സാധിച്ചു.
നിർവ്വാദം=തർക്കമില്ലായ്ക.
നിലയനൻ=ഇരിപ്പിടമായിട്ടുള്ളവൻ.
നിലിമ്പവൃന്ദം=ദേവന്മാരുടെ കൂട്ടം.
നിഷ്ഠ=ധ്യാനം.
നിഷ്പ്രകാശം=പ്രകാശമില്ലാതെ.
നീരസം=വെറുപ്പു്.
നീലക്കാർകുഴലി=നീലമേഘംപോലെ കറുത്ത തലമുടിയുള്ളവൾ; സുന്ദരി.
നേത്രം=കണ്ണു്.
നേത്രമേറും രാജാവു്=ദേവേന്ദ്രൻ.
നേരു്=സത്യം.
പങ്കം=അഴുക്കു്.
പങ്കജാലയൻ=ബ്രഹ്മാവു്
പങ്കജബാണൻ=കാമദേവൻ.
പഞ്ചപുഷ്പം=രണ്ടു കൈകൾ, വായു്, മൂക്കു്, ഗുഹ്യം, ഇങ്ങനെ അഞ്ചവയവങ്ങൾ.
പഞ്ചാക്ഷരം=ന,മഃ,ശി,വാ,യ, ഈ അഞ്ചക്ഷരങ്ങൾ അടങ്ങിയ മന്ത്രം.
പടഹം=പെരുമ്പറ.
പടുത=സാമർത്ഥ്യം.
പടുപാഴർ=മഹാമായന്മാർ.
പട്ടാങ്ങു്=സത്യം.
പണിക്കത്തം=ശ്രേഷ്ഠത്വം.
പതിക്ക=വീഴുക.
പത്തനങ്ങൾ=പട്ടണങ്ങൾ.
പഥികന്മാർ=വഴിപോക്കർ.
പരിചിൽ=ഭംഗിയായി.
പരിണതി=പൂർണ്ണത.
പരിഗ്രഹം=ഭാര്യ.
പരുഷതരം=കഠിനമായ
പർവ്വതാരി=പർവ്വതങ്ങളുടെ ശത്രു; ഇന്ദ്രൻ.

പത്ഥ്യ=പത്ഥ്യ.
പള്ളികൊള്ളുക=കിടക്കുക.
പള്ളിമാടം=കൊട്ടാരം.
പള്ളിത്ത്രാമ്പ്=തിരുമാളിക.
പാകശാസനൻ=ഇന്ദ്രൻ.
പാടുപാക്കം=പാടുകിടക്കം.
പാണി=കൈയ്യ്.
പായസാംഭോധി=പാൽക്കടൽ.
പാലയ=രക്ഷിച്ചാലും.
പാഹി=രക്ഷിച്ചാലും.
പിടുങ്ങുക=തട്ടിയെടുക്കുക.
പിണ്ഡം=ഉരുള.
പിഴയ്ക്ക=തെററുക.
പീഡാഭാവം=ദുഃഖിപ്പിക്കൽ.
പീനപൌരുഷം=വർദ്ധിച്ച പൌരുഷം.
പുരവൈരി=ശിവൻ.
പുരുഷാൎത്ഥം=ധൎമ്മാൎത്ഥകാമമോക്ഷം.
പുരോഭാഗം=മുൻവശം.
പുണ്ഡരീകോത്ഭവൻ=ബ്രഹ്മാവ്.
പുള്ളിമാൻമിഴി=സുന്ദരി.
പെട്ടകം=പെട്ടി.
പേശലൻ=മനോഹരൻ.
പൊക്കണം=ഭാണ്ഡം; സഞ്ചി.
പൊടുക്കെന്നു്=പെട്ടന്നു്.
പൊരുതു്=യുദ്ധംചെയ്തു്.
പൊയ്യ്=കളവ്.
പൊലിമ=ഭംഗി.
പോക്കണം=പോവിക്കണം.
പോർ=യുദ്ധം.
പോററി=രക്ഷിതാവേ!
പൌരുഷം=പുരുഷത്വം.
പ്രകടരസം=കാണിക്കപ്പെട്ടരസം.
പ്രമുഖന്മാർ=മുതലായവർ.
പ്രണതവത്സലൻ=പ്രണതന്മാരിൽവാത്സല്യമുള്ളവൻ.
പ്രണതൻ=നമിച്ചവൻ.
പ്രണയദായകൻ=സ്നേഹത്തെക്കൊടുക്കുന്നവൻ.
പ്രണവപാവനാകാരൻ=പ്രണവംപോലെ പാവനമായ രൂപത്തോടുകൂടിയവൻ.
പ്രണവം=ഓങ്കാരം.
പ്രാണഹാനി=മരണം.

പ്രീണനം=സന്തോഷം.
ബദ്ധമോദം=സന്തോഷ
ത്തോടുകൂടി.
ബലിത്തിടമ്പ്=ബലിസ
മയത്ത് ഉപയോ
ഗിക്കുന്ന ദേവബിം
ബം.
ബഹുതേജസാ=വർദ്ധി
ച്ച തേജസ്സോടുകൂടി.
ബഹുപൌരുഷൻ=വർദ്ധി
ച്ച പൌരുഷമുള്ളവൻ.
ബാണം=അമ്പ്.
ബാലരവി=ഉണ്ണിരവി (ന
മ്പ്യാരുടെ ഗുരു)
ബുധന്മാർ=ശ്രേഷ്ഠന്മാർ.
ബോധിമരം=അരയാൽ.
ബൌദ്ധൻ=ബുദ്ധമതക്കാ
രൻ.
ബ്രഹ്മസ്വം=ബ്രാഹ്മണ
ന്റെ മുതൽ.
ബ്രാഹ്മണ്യം=ബ്രാഹ്മണ
ന്റെ അവസ്ഥ.
ബ്രഹ്മാണ്ഡകടാഹം=ലോ
കം മുഴുവനും ഒരു കുട
ത്തിന്റെ ആകൃതിയാ
യി സങ്കല്പിച്ചു പറയു
ന്ന പദം

ബ്രഹ്മാണ്ഡഭാണ്ഡം=ലോ
കമാകുന്ന ഭാണ്ഡം
(ഭാണ്ഡം=കെട്ട്).
ഭവൻ=ശിവൻ
ഭവ്യന്മാർ=പൂജ്യതയുള്ള
വർ.
ഭള്ള്=അഹങ്കാരം.
ഭാരതി=സരസ്വതി.
ഭാഷണം=വർത്തമാനം.
ഭുജഗം=സർപ്പം.
ഭുക്തി=അനുഭവം.
ഭൂതനാഥൻ=ശിവൻ.
ഭൂഷണം=അലങ്കാരം.
ഭൂസുരന്മാർ=ബ്രാഹ്മണർ.
ഭൂരി=വർദ്ധിച്ച.
ഭൂരിഗർവ്വം=വർദ്ധിച്ച
അഹങ്കാരം.
ഭേരി=പെരുമ്പറ.
ഭോഷൻ=മറയൻ.
ഭോഷ്ക്=അസത്യം.
ഭ്രുകുടി=ചുളുക്കിയപുരി
കം.

മകുടമണി=ശിരോരത്നം.
മഖം=യാഗം.
മങ്കമാർ=സ്ത്രീകൾ.
മഞ്ജു=മനോഹരം.
മണിമന്ദിരേ=മനോഹര
മായ ഭവനത്തിൽ.
മണ്ടുക=ഓടുക.
മതിയല്ല=പോരാ.

മദ്യനിഷേവണം=മദ്യ സേവ.
മതിമാൻ=ബുദ്ധിമാൻ
മമത=സ്നേഹം.
മയൻ=അസുരശില്പി.
മലർ=പൂവ്.
മലരമ്പൻ=കാമദേവൻ.
മലഹരി=ഒരു രാഗം.
മല്ലലോചനമാർ=സുന്ദരികൾ.
മല്ലികാശരമല്ലൻ=കാമദേവൻ.
മഹാതടേ=മഹത്തായ താഴ്വരയിൽ.
മഹേശൻ=ശിവൻ.
മക്ഷികൾ=ഈച്ചകൾ.
മർക്കടം=കുരങ്ങ്.
മനക്കാമ്പ്=ഹൃദയം.
മന്നവന്മാർ=രാജാക്കന്മാർ.
മാടം=കുടിൽ.
മാട്ടക്കൂട്ട്=തൊഴുത്ത്.
മാം=എന്നെ.
മാരഹന്താവ്=ശിവൻ (മാരനെഹനിച്ചവൻ.)
മാൽ=ദുഃഖം.
മാലോകർ=ആളുകൾ.
മാനസകമ്പം=മനസ്സിൻെറ ഇളക്കം.
മാനിനീജനം=സ്ത്രീകൾ.
മാററലർ=ശത്രുക്കൾ.
മാററികൾ=ശത്രുക്കൾ; ചതിയന്മാർ.
മികവേറും=ശ്രേഷ്ഠതയുള്ള.
മീനകേതനകേളി=കാമക്രീഡ.
മീലിതാക്ഷിദ്വയൻ=അടച്ച കണ്ണുകളോടുകൂടിയവൻ.
മുകുന്ദൻ=മഹാവിഷ്ണു.
മുഗ്ദ്ധം=മനോഹരം.
മുപ്പുരന്മാർ=ത്രിപുരന്മാർ.
മുരജം=ഒരുതരംവാദ്യം (മിഴാവ്).
മുരഹരൻ=വിഷ്ണു.
മുല്ലബാണരണം=രതിക്രീഡ.
മുഷ്ക്ക്=അഹങ്കാരം.
മുള്ള്=ഭംഗിയുള്ള നിന്ദാവാക്ക്.
മൂർഖന്മാർ=അജ്ഞന്മാർ.
മൃഗം=മാൻ.
മേരുശൈലാധിപൻ=മേരുവാകുന്നപർവ്വതശ്രേഷ്ഠൻ
യജനം=യാഗം.
യക്ഷരാജൻ=കുബേരൻ.
യഷ്ടികൾ=യാഗംചെയ്യുന്നവർ.

യോഗപട്ടം= യോഗികൾ ധരിക്കുന്നവസ്ത്രം.

രജനികരകല= ചന്ദ്രകല.

രജനിചരഹരൻ=രാക്ഷസന്മാരുടെ ശത്രു.

രജതഗിരി=വെള്ളിക്കുന്ന്

രട്ട്=കട്ടിയുള്ള ശില.

രണഭീരു=യുദ്ധത്തിൽ ഭയമുള്ളവൻ.

രമണൻ=ഭർത്താവ്.

രവം=ശബ്ദം.

രുദ്രൻ=ശിവൻ.

രുദ്രകോപം= ഭയങ്കരമായ കോപം.

രൂക്ഷകർമ്മം=കഠിനകൃത്യം

രംഭ=വാഴ, (ദേവനാരിയുടെ പേർ.)

ലോകപാലകർ= അഷ്ടദിക്പാലന്മാർ.

വക്രസംസാരം=നേരെയല്ലാത്ത പറച്ചിൽ.

വജ്രം=ദേവേന്ദ്രന്റെ ആയുധം.

വന്നേൻ=ഞാൻവന്നു.

വടം=പേരാൽ.

വടിവോടെ= ഭംഗിയായി.

വരദൻ=വരത്തെകൊടുക്കുന്നവൻ.

വാച്ചി=വള്ളവുംമററും ചെത്തുന്ന ഒരുതരം ഉളി.

വാട=കോട്ട.

വാട്ടം=ക്ഷീണം.

വാണി=വാക്ക്.

വാണിഭം=കച്ചവടം.

വാനം=ആകാശം.

വാരിജാക്ഷൻ=താമരക്കണ്ണൻ; വിഷ്ണു.

വാസവൻ=ദേവേന്ദ്രൻ.

വികടനിടിലതടം= വിസ്തീർണ്ണമായ നെററി.

വികടരിപു=വമ്പിച്ചശത്രു.

വിഘ്നരാജൻ=ഗണപതി.

വിട്ടദോഷൻ=മഹാമടയൻ.

വിധാതാവ്= ബ്രഹ്മാവ്.

വിത്തം=ധനം.

വിനശ്യതി=നശിക്കുന്നു.

വിണ്ണവർ=ദേവന്മാർ.

വിപിനാന്തരം=കാട്ടിനകം.

വിരവൊട്= വേഗത്തിൽ.

വിരുത്=സാമർത്ഥ്യം.

വിരിഞ്ചൻ=ബ്രഹ്മാവ്.

വിരുദ്ധം=വിപരീതം.

വിലക്ഷണൻ=വിരൂപൻ.

വിശ്വം=ലോകം.
വിഷ്ടപം=സ്വൎഗ്ഗം.
വിഹാരം=കളി.
വീൎയ്യസ്വൎഗ്ഗം=യുദ്ധത്തിൽ മൃതരാകുന്നവൎക്കു കിട്ടുന്ന സ്വൎഗ്ഗം.
വൃത്രവൈരി=ദേവേന്ദ്രൻ.
വൃഥാ=വെറുതേ.
വൃന്ദം=കൂട്ടം.
വെക്കം=വേഗത്തിൽ.
വെണ്ണീർ=ഭസ്മം.
വെണ്മചേൎച്ചം=മനോഹരമായ.
വെള്ളിമാമലവാസി=ശിവൻ.
വേഗാൽ=വേഗത്തിൽ.
വേറ്=കൊമ്പിൽനിന്നും പുറപ്പെടുന്നവേരു്.
വേണുവാദനം=ഓടക്കുഴൽവായന.
വൈരം=വിരോധം.
വ്യാഴം=ദേവഗുരു.
ശക്രലോകം=ദേവലോകം.
ശചീകാന്തൻ=ഇന്ദ്രൻ.
ശഠൻ=ദുഷ്ടൻ.
ശങ്ക=സംശയം.
ശങ്കരായ=ശിവനായിക്കൊണ്ടു്.
ശാരികമൊഴി=കിളിമൊഴി.
ശാസ്ത്രി=ശാസ്ത്രമറിയുന്നവൻ.
ശിങ്കികളി=വിഡ്ഢിയാക്കൽ.
ശിവം=മംഗളം.
ശിവങ്കരായ=മംഗളത്തെ ചെയ്യുന്നവനായിക്കൊണ്ടു്.
ശില്പം=കൊത്തുപണി.
ശീധു=കരിമ്പിൻനീരുകൊണ്ടുണ്ടാക്കുന്ന ഒരു തരം മദ്യം.
ശുക്രശിഷ്യാദികൾ=അസുരന്മാർ.
ശുഭ്രദന്തേ=വെളുത്തകൊമ്പിൽ.
ശേഷതല്പം=ശേഷനാകുന്ന കിടക്ക.
ശേഷശായി=വിഷ്ണു.
ശോണിതം=രക്തം.
ശൈലം=പൎവ്വതം.
ശ്രീപതി=വിഷ്ണു.
ശ്രോത്രം=ചെവി.
ഷഡൃതുപാലകൻ=ആറൃതുക്കളേയും പാലിക്കുന്നവൻ.

സകലമലഹരൻ=സകല ദോഷങ്ങളും അകററുന്നവൻ.
സചിവൻ=മന്ത്രി.
സത്വരം=വേഗം.
സത്വഭാവം=സത്വഗുണപ്രധാനമായഭാവം.
സമസ്തം=എല്ലാം.
സരസിജാക്ഷികൾ=സുന്ദരികൾ.
സമക്ഷത്തു്=മുമ്പാകെ.
സർവ്വദേവാധിപത്യം=സകലദേവന്മാരുടേയും അധിപതിയായിരിക്കുന്ന അവസ്ഥ.
സഹിയാഞ്ഞു്=പൊറുക്കാഞ്ഞു്.
സത്തമൻ=ശ്രേഷ്ഠൻ.
സർപ്പഗൃഹം=പാതാളം.
സാധു=സന്യാസി.
സാമ്പ്രതം=ഇപ്പോൾ.
സാരബോധം=സാരം അറിയുക
സിന്ദൂരവാരം=കരിമെച്ചി
സിന്ധു=സമുദ്രം.
സുരന്മാർ=ദേവന്മാർ.
സുരദാരു=കല്പവൃക്ഷം.
സുരനദി=ആകാശഗംഗ.
സോമൻ=ചന്ദ്രൻ.
സൈരന്ധ്രമല്ലീ=സൈരന്ധ്യമല്ലയോ.
സ്ഥാവരജംഗമം=ഇളകുന്നതും ഇളകാത്തതും.
സ്മരിച്ചാർ=ഓർമ്മിച്ചു.
സ്നാനപാനം=കുളിയും കുടിയും.
സ്വർവ്വധു=ദേവസ്ത്രീ.
ഹരൻ=ശിവൻ.
ഹരിഹരതനയൻ=ശാസ്താവു്.
ഹസിച്ചു=ചിരിച്ചു.
ഹാനി=കേടു്.
ഹാടകം=സ്വർണ്ണനിർമ്മിതം.
ഹുംകൃതി=അഹങ്കാരം.
ക്ഷിപ്രം=വേഗം.
ക്ഷോണി=ഭൂമി.
ക്ഷോണിപാലപ്രവരന്മാർ=രാജശ്രേഷ്ഠന്മാർ.



ഞങ്ങളുടെ ചില

# നല്ല പ്രസിദ്ധീകരണങ്ങൾ

| | ക. | ണ. |
|---|---|---|
| വിചാരധാര | 0 | 10 |
| സുന്ദരകാണ്ഡം | 0 | 8 |
| സ്ത്രീപർവ്വം | 0 | 8 |
| ശാന്തിപർവ്വം | 0 | 8 |
| ആരോഗ്യരക്ഷ L. A. രവിവർമ്മ (പരിഷ്കരിച്ചതു) | 0 | 10 |
| പുരാണരത്നങ്ങൾ | 0 | 8 |
| ദശരഥൻ | 0 | 8 |
| ഗദ്യമാലിക മുഴുവൻ ഭാഗം | 1 | 0 |
| ഗദ്യരത്നാവലി 1-ം 2-ം ഭാഗം 8 ണ വീതം | | |
| ശ്രീമദ് ഭഗവദ്ഗീത (വ്യാഖ്യാതാ എൽ. ഏ. രവിവർമ്മ) | 6 | 0 |
| കഥാരത്നമാല | 0 | 8 |
| ഭാസ്കരമേനോൻ | 0 | 8 |
| പദ്യപാഠാവലി 2, 3, 4, 7, ഭാഗങ്ങൾ | | |
| കേരളപാണിനീയം | 3 | 0 |
| ലഘുപാണിനീയം ൧-ം ൨-ം ഭാഗം | 2 | 4 |
| ഭാഷാനൈഷധചമ്പു 10½ ചക്രം | | |
| മദ്ധ്യമവ്യാകരണം | 0 | 8 |
| സാഹിത്യസാഹ്യം | 1 | 0 |
| രാമരാജാബഹദൂർ ൧-ം ൨-ം ഭാഗം | 2 | 4 |
| പ്രബന്ധകൌമുദി | 0 | 12 |

തുടങ്ങിയ സ്കൂൾവകയ്ക്കുള്ള പുസ്തകങ്ങളും
മററു ഗദ്യപദ്യപുസ്തകങ്ങളും വില്പനയ്ക്കു തയ്യാറുണ്ട്.

മാനേജർ,

ബി. വി. ബുക്ഡിപ്പോ & പ്രിൻറിംഗ് വർക്സ്.

തിരുവനന്തപുരം. തൃശ്ശിവപേരൂർ.

